# हिन्दी मलयालम स्वबोधिनी

## ഹിന്ദി മലയാളം സ്വബോധിനി

ഗ്രന്ഥകർത്താക്കൾ :

മോട്ടൂരി സത്യനാരായണൻ

പണ്ഡിത് അവധനന്ദൻ

പരിഭാഷകൻ :

വിദ്വാൻ പി. കെ. കേശവൻ നായർ

പ്രസാധകന്മാർ :

ദക്ഷിണ ഭാരത ഹിന്ദുസ്ഥാനി പ്രചാര സഭ,

ത്യാഗരായനഗർ, മദ്രാസ്.

എട്ടാം പതിപ്പ്] 1948 [വില രൂ. 1-8-0

# പ്രസാധകക്കുറിപ്പ്.

ഹിന്ദീപ്രേമികളായ കേരളീയബന്ധുക്കളുടെ കരകമലങ്ങളിൽ ഹിന്ദീമലയാളം സ്വബോധിനിയുടെ ഈ പുതിയ പതിപ്പു് ഞങ്ങൾ സാദരം സമപ്പിച്ചുകൊള്ളുന്നു. ഇതിനുമുമ്പു് ഹിന്ദീ പ്രചാരസഭയിൽനിന്നും ഇംഗ്ലീഷ്, തമിഴ, തെലുങ്ക, കണ്ണാടകം, മലയാളം ആദിയായ ഭാഷകളിൽ സ്വബോധിനികൾ പ്രസിദ്ധീകൃതങ്ങളായിട്ടുണ്ടു്. എന്നാൽ അവയുടെ പരിഭാഷകന്മാർ തങ്ങളുടെ സ്വതന്ത്രശൈലിയെ സ്വീകരിച്ചിരുന്നതുനിമിത്തം പദ്ധതി, ക്രമം, വ്യാകരണാംശം മുതലായ വിഷയങ്ങൾ ഭിന്നഭിന്നരീതികളിലായി പരിണമിച്ചിരുന്നു. ആയതിനാൽ ഭാഷകൾ ഭിന്നങ്ങളായിരുന്നാലും ഹിന്ദീഭാഷാദ്ധ്യാപനത്തിനുള്ള രീതി, ഐകരൂപ്യം, ക്രമപദ്ധതി, വൈജ്ഞാനികപദ്ധതി എന്നിവകളെ ആശ്രയിച്ചിരിക്കണമെന്നുള്ള സംഗതി കുറെ നാളുകളായി ഞങ്ങൾക്കു് അനുഭവപ്പെട്ടു വരികയായിരുന്നു. 1928 ഡിസമ്പർ മാസത്തിലാണു് പുതിയ ഇംഗ്ലീഷു് സ്വബോധിനി പ്രസിദ്ധീകരിക്കപ്പെട്ടതു്. ആയതിനെ ഇംഗ്ലീഷു് ഭാഷാവിശാരദന്മാരായ സുഹൃത്തുക്കൾ ഹൃദയപൂർവ്വം സ്വാഗതം ചെയ്യുകയും തന്നിമിത്തം അതിനു് പ്രചുരമായ പ്രചാരം സിദ്ധിക്കുകയും ചെയ്തിട്ടുണ്ടു്.

അതേ ഇംഗ്ലീഷിൻെറ മലയാളപരിഭാഷയാണു്, ഈ ഹിന്ദീ സ്വബോധിനി. തെലുങ്കു്, തമിഴു്, എന്നീ ഭാഷകളിലും ഇതേ

മാതിരിയിൽ പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ചിട്ടുണ്ടു്. ഇപ്പ്രകാരം സർവ്വോപയോഗിയായ ഈ പുസ്തകത്തിന്റെ മൂലലേഖകന്മാക്കും അതിന്റെ പരിഭാഷകനും ഞങ്ങൾ ഹൃദയംഗമമായ കൃതജ്ഞതയെ സാദരം പ്രകടിപ്പിച്ചുകൊള്ളുന്നു. ഹിന്ദീപ്രേമികളായ സകല കേരളീയസഹോദരങ്ങളും ഈ പുസ്തകത്തിന് സാദരം സ്വാഗതമരുളുമെന്ന് ഞങ്ങൾ ദൃഢമായി വിശ്വസിക്കുന്നു.

ദ. ഭാ. ഹിന്ദുസ്ഥാനീ പ്രചാരസഭ,<br>ത്യാഗരായനഗർ, മദ്രാസ്.<br>15—11—48 } പ്രസാധകന്മാർ.



# അറിയിപ്പ്.

ഹിന്ദീപ്രേമികളായ ദക്ഷിണഭാരതീയക്ക് ഇംഗ്ലീഷിന്റെ സഹായത്താൽ സ്വയം ഹിന്ദീഭാഷാദ്ധ്യയനം ചെയ്യുന്നതിനായി ഹിന്ദീപ്രചാരസഭയിൽനിന്നും പ്രസിദ്ധീകരിക്കപ്പെട്ട ഹിന്ദീ ഇംഗ്ലീഷ് സ്വബോധിനിയുടെ മലയാളഭാഷാന്തരമാണ് പ്രസ്തുത പുസ്തകം. ഇതിന്റെ മൂലലേഖകന്മാർ ശ്രീ. സത്യനാരായൺജി, ശ്രീ. അവധനന്ദജി എന്നി മാന്യന്മാരാണ്. പാഠങ്ങളുടെ ക്രമീകരണം, ഭാഷാശൈലിയാദിയായ സംഗതികൾ സരളവും, ആലോചനാപൂർവ്വം വൈജ്ഞാനികപദ്ധതിയിൽ തയ്യാറാക്കപ്പെട്ടവയുമാകുന്നു. ഇംഗ്ലീഷ്ഭാഷാഭ്യസ്തരായ നിരവധി ദക്ഷിണഭാരതീയർ ഇംഗ്ലീഷ് സ്വബോധിനിയെ ഹൃദയപൂർവ്വം സ്വാഗതം ചെയ്യുകയും,

ആയതിനെ ദക്ഷിണ ഭാരതത്തിലെ മുഖ്യഭാഷകളായ തെലുങ്ക്, തമിഴ്, കന്നാടകം, മലയാളം എന്നിവകളിലേയ്ക്ക് പരിഭാഷ പ്പെടുത്തുന്നതു് കൂടുതൽ പ്രയോജനകരമായിരിക്കുമെന്നഭിപ്രായ പ്പെടുകയും ചെയ്തിട്ടുണ്ടു്.

ഹിന്ദിപ്രചാരസഭയുടെ ആജ്ഞയനുസരിച്ചു മലയാളത്തി ലേയ്ക്കു് പരിഭാഷപ്പെടുത്തുന്ന ജോലി വേണ്ടുംവണ്ണം നിവ്വഹി ക്കാൻ ഞാൻ യഥാശക്തി ശ്രമിച്ചിട്ടുണ്ടു്. മൂലഗ്രന്ഥത്തെ ഭാഷാ ന്തരം ചെയ്യുമ്പോൾ വാക്യങ്ങളുടേയും, വാക്കുകളുടേയും, ആശ യത്തേയും, അത്ഥത്തേയും വ്യക്തമാക്കാനാണ് ഞാൻ അധികം ശ്രദ്ധ പതിപ്പിച്ചിട്ടുള്ളതു്. ഈ പുസ്തകം വഴിയായി ഹിന്ദി പഠിക്കാനുദ്ദേശിക്കുന്ന ഒരാൾക്കു് പര്യാപ്തമായ വ്യാകരണാംശങ്ങൾ ഇതിൽനിന്നു് ലഭിക്കുന്നതാണു്. അവയെ കഴിയുംവിധം സരള മായ രീതിയിൽ എഴുതുവാൻ ഞാൻ ശ്രമിച്ചിട്ടുമുണ്ടു്. ആയതി നാൽ ഹിന്ദീഭാഷാദ്ധ്യയനകാംക്ഷികളായ കേരളീയസഹോദര ങ്ങൾക്കു് ഈ പുസ്തകം എത്രമാത്രം ഉപയോഗയോഗ്യമായിത്തീരു മെന്നുള്ള സംഗതി അവർ തന്നെ നിണ്ണയിച്ചു കൊള്ളട്ടെ. വിശിഷ്യ ഭാഷയിലോ, മററു ഏതെങ്കിലും അംശങ്ങളിലുമോ വല്ല തെററുകളും സംഭവിച്ചിട്ടുണ്ടെങ്കിൽ ആയവയെ സഹൃദയരായ വായ നക്കാർ ക്ഷമിച്ചു് തിരുത്തി വായിക്കുമെന്നും, ദയവായി മുൻകൂട്ടി എന്നെ അറിയിക്കുന്നതായാൽ അടുത്ത പതിപ്പിൽ അവയെല്ലാം ശരിപ്പെടുത്താൻ കഴിയുമെന്നും ഞാനാശിച്ചുകൊള്ളുന്നു.

വിനീതൻ

ഹിന്ദീ പ്രചാരകൻ.



# വിഷയവിവരം.

# हिन्दी मलयालम स्वबोधिनी

## ഹിന്ദി മലയാളം സ്വബോധിനി

---

അക്ഷരങ്ങൾ—സ്വരങ്ങൾ.

| അ | ആ | ഇ | ഈ | ഉ | ഊ |
|---|---|---|---|---|---|
| अ | आ | इ | ई | उ | ऊ |

| ഋ | എ | ഐ | ഓ | ഔ |
|---|---|---|---|---|
| ऋ | ए | ऐ | ओ | औ |

| അം | അഃ |
|---|---|
| अं | अः |

---

കുറിപ്പ് :—ഹിന്ദിയിൽ ഹ്രസ്വമായ ओ, (ഒ) ए, (എ) എന്നീ അക്ഷരങ്ങൾ ഇല്ല.

## വ്യഞ്ജനങ്ങൾ

| ക | ഖ | ഗ | ഘ | ങ |
|---|---|---|---|---|
| क | ख | ग | घ | ङ |
| ച | ഛ | ജ | ഝ | ഞ |
| च | छ | ज | झ | ञ |
| ട | ഠ | ഡ | ഢ | ണ |
| ट | ठ | ड | ढ | ण |
| ത | ഥ | ദ | ധ | ന |
| त | थ | द | ध | न |
| പ | ഫ | ബ | ഭ | മ |
| प | फ | ब | भ | म |

| യ | ര | ല | വ | ശ | ഷ | സ | ഹ |
|---|---|---|---|---|---|---|---|
| य | र | ल | व | श | ष | स | ह |

താഴെ കാണിച്ചിരിക്കുന്ന അക്ഷരങ്ങൾക്ക് ഈരണ്ടു രൂപങ്ങളുണ്ട്.

ञ = ञ, झ = झ, ण = ण, श = श, ल = ल.

താഴെ കാണിച്ചിരിക്കുന്ന 7 അക്ഷരങ്ങളുടെ ഉച്ചാരണത്തിൽ കുറച്ചു് വ്യത്യാസമുണ്ടു് :—

**क़, ख़, ग़, ज़, ड़, ढ़, फ़** ഇവയിൽ **ज़** എന്നതു് ഇംഗ്ലീഷിലെ Z എന്നതുപോലെയും, **फ़** എന്നതു F എന്നതുപോലെയും ഉച്ചരിക്കപ്പെടുന്നു.

ബാക്കി അക്ഷരങ്ങളുടെ ഉച്ചാരണം ഹിന്ദി അറിയാവുന്നവരോടു ചോദിച്ചു മനസ്സിലാക്കാവുന്നതാണു്. ഇവയെ സാധാരണ അക്ഷരങ്ങളെപ്പോലെ ഉച്ചരിക്കുന്നതിലും ദോഷമില്ല.

വ്യഞ്ജനങ്ങളോടു് സ്വരങ്ങളെ കൂട്ടിച്ചേർക്കേണ്ട രീതി.

ക കാ കി കീ കു കൂ കൃ കേ കൈ കോ കൌ കം കഃ

**क का कि की कु कू कृ के कै को कौ कं कः**

ദ ദാ ദി ദീ ദു ദൂ ദൃ ദേ ദൈ ദോ ദൌ ദം ദഃ

**द दा दि दी दु दू दृ दे दै दो दौ दं दः**

ര രാ രി രീ രു രൂ രേ രൈ രോ രൌ രം രഃ

**र रा रि री रु रू रे रै रो रौ रं रः**

ഹ ഹാ ഹി ഹീ ഹു ഹൂ ഹൃ ഹേ ഹൈ ഹോ ഹൌ ഹം ഹഃ

**ह हा हि ही हु हू हृ हे है हो हौ हं हः**

ഇതുപോലെ തന്നെ ബാക്കി വ്യഞ്ജനങ്ങളോടും സ്വരങ്ങളെ കൂട്ടിച്ചേർക്കാവുന്നതാണു്.

## അർദ്ധാനുനാസികം.

**ँ** ഇതാകുന്നു. **हँस** - ചിരിക്കുക. അർദ്ധനാസികമായ അക്ഷരത്തിന്റെ മുകളിൽ ഏതെങ്കിലും സ്വരത്തിന്റെ അടയാളമുണ്ടെ

ങ്കിൽ ँ എന്നതിൻെറ സ്ഥാനത്തു് ഒരു അനുസ്വാരം മാത്രം ചേക്കുന്നു. **नहीं** - ഇല്ല, അല്ല. **मैं** - ഞാൻ, **हाँ** - ഉവ്വ്, അതെ, ഉണ്ടു്. **गद्** - പദ്യ്.

കൂട്ടക്ഷരങ്ങൾ.

**ख, ग, घ, च, छ, ज, झ, ञ ण, त, थ, ध, न, प, ब, भ, म, य, व, श, ष, स** ഈ അക്ഷരങ്ങൾക്കു് ഒടുവിൽ ഒരു നേർവരയുണ്ടു്. ഇവയിൽ ഏതെങ്കിലും അക്ഷരത്തോടുകൂടി വേറേ വ്യഞ്ജനങ്ങളെ ചേക്കുമ്പോൾ ഇതിൻെറ നേർവരയെ എടുത്തുകളഞ്ഞു്, ചേക്കുന്ന വ്യഞ്ജനം മുഴുവൻ എഴുതേണ്ടതാകുന്നു.

ഉദാ :—**म + प = म्प, व + य = व्य, ध + य = ध्य.**

ഒടുവിൽ നേർവരയില്ലാത്ത അക്ഷരത്തോടു് വേറെ വ്യഞ്ജനങ്ങളെ ചേക്കുമ്പോൾ അതിൻെറ ചുവട്ടിൽ എഴുതേണ്ടതാകുന്നു.

ഉദാ :—**ट + ट = ट्ट, ड + ड = ड्ड, ल + ल = ल्ल.**

**र** എന്നതു് ഏതെങ്കിലും വ്യഞ്ജനാക്ഷരത്തിന്നുമുമ്പു് വന്നാൽ ആ അക്ഷരത്തിൻെറ മുകളിൽ ै എന്നു് അടയാളം ഇടണം.

ഉദാ :—**र + क = र्क, र + द = र्द, र + म = र्म.**

ഒടുവിൽ നേർവരയുള്ള അക്ഷരത്തിനോടു് **र** എന്നു് ചേക്കുമ്പോൾ ‒ എന്ന അടയാളം ചേക്കണം.

ഉദാ :—**ग + र = ग्र, प + र = प्र, म + र = म्र.**

ഒടുവിൽ നേർവരയില്ലാത്ത അക്ഷരങ്ങളുടെ ചുവട്ടിൽ ^ എന്ന അടയാളം ചേക്കണം.

ഉദാ :—**ट + र = ट्र.**

വേറെ ചില പ്രത്യേകരീതിയിലുള്ള കൂട്ടക്ഷരങ്ങൾ :—

| | |
|---|---|
| क + त = क्त | श + च = श्च |
| क + र = क्र | श + न = श्न |
| क + ष = क्ष (क्ष) | श + र = श्र |
| च + च = च्च | श + व = श्व |
| ज + ज = ज्ज | ह + न = ह्न |
| ज + ञ = ज्ञ | ह + म = ह्म |
| त + त = त्त | ह + य = ह्य |
| त + र = त्र | ह + र = ह्र |
| द + द = द्द | ह + ल = ह्ल |
| द + ध = द्ध | ह + व = ह्व |
| द + न = द्न | द + म = द्म |
| द + य = द्य | द + र = द्र |

द + व = द्व

## പൂർണ്ണാനുനാസികം.

അനുനാസികം മുൻപ്രസ്താവിച്ച അന്ത്യ വർഗ്ഗങ്ങളിൽപെട്ട ഏതെങ്കിലും അക്ഷരത്തോടുകൂടി ഉണ്ടായിരിക്കുമ്പോൾ അതിന്റെ ഉച്ചാരണം അനുനാസികത്തിന്റെ പിന്നാലെ ഉച്ചരിക്കുന്ന അക്ഷരം ഏതു വർഗ്ഗത്തിൽ പെട്ടതാണോ ആ വർഗ്ഗത്തിന്റെ അവസാനത്തിലുള്ള അക്ഷരത്തെപ്പോലെ ആയിരിക്കും.

ഉദാ :—**शंकर - शङ्कर, पंच - पञ्च, कंठ - कण्ठ,**

**दंत - दन्त, लंबा - लम्बा.**

## ഹിന്ദി വായിക്കാനുള്ള നിയമങ്ങൾ.

1. ഹിന്ദിയിൽ ഒരു വാക്കിലുള്ള ഒടുവിലത്തെ **अ** കാരം ഉച്ചരിക്കപ്പെടുന്നില്ല.

ഉദാ :—**घर** - ഘർ, **फल** - ഫൽ, **राम** - രാം.

2. മൂന്നക്ഷരങ്ങളുള്ള ഒരു വാക്കിൽ **अ** കാരമല്ലാത്ത ഏതെങ്കിലും സ്വരാക്ഷരം ഒടുവിൽ ഉണ്ടായിരുന്നാൽ ആ വാക്കിൻെറ നടുവിലുള്ള **अ** കാരം ഉച്ചരിക്കപ്പെടുന്നില്ല.

ഉദാ :—**कमरा** - കംരാ, **कितने** - കിത്നെ, **लड़का** - ലഡ്കാ.

3. **अ** കാരങ്ങളായ മൂന്നക്ഷരങ്ങളുള്ള ഒരു വാക്കാണെങ്കിൽ മൂന്നാമത്തെ **अ** കാരം ഉച്ചരിക്കപ്പെടുന്നില്ല.

ഉദാ :—**कलम** - കലം, **रबर** - റബർ.

4. **अ** കാരാന്തങ്ങളായ നാലക്ഷരങ്ങളുള്ള ഒരു വാക്കാണെങ്കിൽ രണ്ടാമത്തേയും, നാലമാത്തേയും **अ** കാരം ഉച്ചരിക്കപ്പെടുന്നില്ല.

ഉദാ :—**गड़बड़** - ഗഡ്ബഡ്, **झटपट** - ഝട്പട്,
**बरतन** - ബർതൻ.

---

കുറിപ്പ് :—പദ്യങ്ങൾ ചൊല്ലുമ്പോൾ മേൽപറഞ്ഞ നിയമങ്ങൾ സാധാരണയായി അനുസരിക്കപ്പെടുന്നില്ല.

## READING EXERCISES.

### I

**अब, एक, ऐन, ईख, आम, ऊन, ईद, ऋण, तब, बल, कल, छत, घर, झट, रथ, ठग, सच, यश, तब, पढ़, षण, हम, गज, लड़, धन, फल, भज, हँस ।**

II

नरम, गरम, सड़क, औषध, गलत, महक, शहर, खरच, सनद, कनक, ऊपर, ऐनक, जगह, गड़बड़, झटपट, सरपट, शरबत, मसनद, करतब, चहलपहल, सलतनत, हरजगह, अकलमंद ।

III

काम, नाम, ताज़ा, बाजा, दिन, निधि, ऋषि, माली, गाली, चीनी, गुण, सुन, झूठ, धूल, रूप, केला, मेला, रेल, सेवा, मैला, कैसा, थैली, मोती, धोती, रोटी, मौनी, कौन, कृपा, किताब, मैदान, डिगरी, रुपया, रूमाल, बहादुर, बेईमान, बुलबुल, शिकायत, मेहरबानी ।

IV

घण्टा, ध्यान, स्याही, किश्ती, ग्वाला, ज़्यादा, तस्वीर, प्यास, स्वप्न, स्मरण, स्तुति, सज्जन, ज़ुल्म, टट्टू, हड्डी, भद्दा, पक्का, पद्य, द्वेष, व्यर्थ, श्लोक, श्रावण, आह्लाद, असह्य, विद्यार्थी, हृदय, ब्राह्मण, मत्स्य, ज्ञान, पाठ्य, ड्योढ़ी, ट्राम, प्राण, क्षेत्र, ह्रास, कृतघ्न, ।

V

इधर आओ। उधर बैठो। हिन्दी बोलो। खुश रहो। भाई आया। रामनाथ गया। वह बहुत रोया। वह कौन है? वहाँ क्या है? मैं आदमी हूँ। यह सुनो। एक कथा

कहो। राम को बुलाओ। पाठ याद करो। चंचल मत बनो। हिंसा मत करो। हिंदुस्तान की भाषा सीखो।

वह घर जाता है। सीता क्या लिखती है? आप कौन हैं? रामप्रसाद क्या लिखता है? यह आम का पेड़ है। गाय दूध देती है। तुम को क्या काम है? वह झूठ बोलता है। ख़रगोश सरपट भागा। वहाँ क्या गड़बड़ है? बुलबुल उड़ गयी। बेईमान का विश्वास मत करो। आप की मेहरबानी चाहिये। इस जंगल में शेर नहीं है। गोखलेजी हमारे देश के बड़े नेता थे। हमारे देश का नाम भारतवर्ष है। यह बड़े-बड़े ऋषि-मुनियों की जन्म-भूमि है। मैं अपने देश को प्यार करता हूँ।

VI

गोपाल नाम का एक लड़का था। वह बड़ा खिलाड़ी था। वह एक रोज़ कुछ लड़कों को अपने संग लेकर जंगल में खेलने गया। सब लड़के दिन भर वहाँ खेलते रहे। शाम हुई। जब अंधेरा चारों ओर फैल गया, तब वहाँ एक बाघ आया और खिलाड़ी लड़कों पर झपटा। सब लड़के तो एक पेड़ पर चढ़ गये। पर गोपाल को पेड़ पर चढ़ना नहीं आता था। वह घबड़ाकर इधर-उधर भागने लगा। शेर ने झट उसे पकड़ लिया और उसे लेकर जंगल में चला गया।

---

## പാഠം 1.

### വാക്യരചന.

| | |
|---|---|
| **किताब** പുസ്തകം (സ്ത്രീ) | **काग़ज़** കടലാസ് |
| **स्याही** മഷി (സ്ത്രീ) | **क़लम** തൂവൽ, പേന (സ്ത്രീ) |
| **कुर्सी** കസേര, കസാല (സ്ത്രീ) | **मेज़** മേശ (സ്ത്രീ) |
| **हाथ** കൈ | **ज़मीन** നിലം (സ്ത്രീ) |
| **में** ഇൽ | **पर** മേൽ |
| **वह** ഈ, ഇതു, ഇവൻ, ഇവൾ | **वह** ആ, അതു, അവൻ, അവൾ |
| **क्या** എന്തു് | **कहाँ** എവിടെ |
| **है** ആകുന്നു (ഉണ്ടു്) | **हैं** ആകുന്നു (ഉണ്ടു്) |
| **और** ഉം | **भी** കൂടി |

**फ़र्श** തറ, നിലം (സ്ത്രീ)

1. ഹിന്ദിയിൽ നപുംസകലിംഗമില്ല.

എല്ലാ നാമങ്ങളും ഒന്നുകിൽ സ്ത്രീലിംഗമോ അല്ലെങ്കിൽ പുല്ലിംഗമോ ആയിരിക്കും. സ്ത്രീലിംഗശബ്ദങ്ങൾക്കു് ഈ പുസ്തകത്തിൽ (സ്ത്രീ) എന്നു കാണിച്ചിട്ടുണ്ടു്.

2. ഹിന്ദിയിൽ വാചകങ്ങളുടെ രചന മലയാളത്തിലെപ്പോലെതന്നെയാകുന്നു.

| | |
|---|---|
| **वह क्या है ?** | അതു് എന്താകുന്നു ? |
| **वह किताब है।** | അതു് പുസ്തകമാകുന്നു. |
| **किताब कहाँ है ?** | പുസ്തകം എവിടെ ആകുന്നു ? |
| **किताब मेज़ पर है।** | പുസ്തകം മേശമേൽ ആകുന്നു. |
| **ज़मीन पर क्या है ?** | നിലത്തു് എന്തുണ്ടു് ? |
| **ज़मीन पर मेज़ है।** | നിലത്തു് മേശയുണ്ടു്. |

| | |
|---|---|
| **कुर्सी कहाँ है ?** | കസേര എവിടെയാകുന്നു ? |
| **कुर्सी भी ज़मीन पर है ।** | കസേരയും നിലത്തുണ്ടു്. |
| **यह क्या है ?** | ഇതു് എന്താകുന്നു ? |
| **यह क़लम है ।** | ഇതു് പേന ആകുന്നു. |
| **क़लम कहाँ है ?** | പേന എവിടെയാകുന്നു ? |
| **क़लम हाथ में है ।** | പേന കയ്യിൽ ഉണ്ടു്. |
| **क़लम में क्या है ?** | പേനയിൽ എന്തു് ഉണ്ടു് ? |
| **क़लम में स्याही है ।** | പേനയിൽ മഷിയുണ്ടു്. |
| **कुर्सी और मेज़ ज़मीन पर हैं ।** | കസേരയും മേശയും നിലത്തുണ്ടു്. |
| **वह कागज़ कहाँ है ?** | ആ കടലാസ്സു എവിടെയാകുന്നു? |
| **कागज़ और क़लम मेज़ पर हैं ?** | കടലാസ്സും പേനയും മേശമേലാകുന്നു. |
| **फ़र्श पर क्या है ?** | തറമേൽ എന്താകുന്നു ? |
| **फ़र्श पर मेज़ है ।** | തറമേൽ മേശയാകുന്നു. |
| **कुर्सी कहाँ है ?** | കസേര എവിടെയാകുന്നു ? |
| **कुर्सी भी फ़र्श पर है ।** | കസേരയും തറമേലാകുന്നു. |

---

## പാഠം 2.

### വിധി രൂപം

**तू** നീ     **तुम** നിങ്ങൾ     **आप** താങ്കൾ

**आ** വരിക     **जा** പോകുക

---

കുറിപ്പു്:—ഹിന്ദിയിൽ **तू** എന്നതിന്നു് 'നീ' എന്നത്ഥമാകുന്നു. ചെറിയ കുട്ടികളേയും, നീചന്മാരേയും സംബോധന ചെയ്യുമ്പോൾ **तू** ഉപയോഗിക്കാം. എങ്കിലും സാധാരണയായി ഇതിൻെറ പ്രയോഗം വളരെ ചുരുക്കമാകുന്നു. **तुम** എന്ന ബഹുവചനശബ്ദം സമന്മാരെയോ പ്രായം കുറഞ്ഞവരെയോ സംബോധനചെയ്യുമ്പോൾ ഉപയോഗിക്കപ്പെടുന്നു. **आप** എന്നതു് ബഹുമാനശബ്ദമാകുന്നു.

| | |
|---|---|
| **खा** തിന്നുക | **पी** കുടിക്കുക |
| **कर** ചെയ്യുക | **रह** താമസിക്കുക |
| **उठ** എഴുന്നേൽക്കുക | **बैठ** ഇരിക്കുക |
| **लिख** എഴുതുക | **पढ़** വായിക്കുക |
| **दे** കൊടുക്കുക, തരിക | **ले** എടുക്കുക |
| **देख** കാണുക, നോക്കുക | **ला** കൊണ്ടുവരിക |

**मत** അരുതു് (നിഷേധവിധി)

3. (എ) ധാതുക്കൾ എല്ലാം ഏകവചനവിധികൾ ആകുന്നു.

ഉദാ :—**तू जा** - നീ പോ, **तू कर** - നീ ചെയ്യു്.

(ബി) **तुम** എന്ന ബഹുവചനത്തിന്റെ വിധിരൂപം ഉണ്ടാക്കുവാൻ ധാതുവിനോടു് **ओ** എന്നു ചേർക്കണം.

ഉദാ:—**तुम जाओ** - നിങ്ങൾ പോകുവിൻ, **तुम करो** -നിങ്ങൾ ചെയ്യുവിൻ. എന്നാൽ **दे**, **ले**, ഇവയുടെ രൂപങ്ങൾ **दो, लो** എന്നാകുന്നു.

(സി) **आप** ബഹുമാനശബ്ദത്തിന്റെ വിധിരൂപം ഉണ്ടാക്കുവാൻ ധാതുവിനോടു് **इये** എന്നു ചേർക്കണം.

ഉദാ :—**आप जाइये** - താങ്കൾ പോയാലും, **आप रहिये** - താങ്കൾ താമസിച്ചാലും. എന്നാൽ താഴെ കാണുന്നവ വ്യത്യസ്തങ്ങളാകുന്നു.

**दे—दीजिये** - തന്നാലും, കൊടുത്താലും.
**ले—लीजिये** - എടുത്താലും, വാങ്ങിയാലും.
**पी—पीजिये** - കുടിച്ചാലും.
**कर—कीजिये** - ചെയ്താലും.

| | |
|---|---|
| तुम आओ। | നിങ്ങൾ വരുവിൻ. |
| कुर्सी पर बैठो। | കസേരയിൽ ഇരിക്കുവിൻ. |
| यह किताब पढ़ो। | ഈ പുസ്തകം വായിക്കുവിൻ. |
| हाथ में क़लम लो। | കയ്യിൽ പേന എടുക്കുവിൻ. |
| कागज़ पर लिखो। | കടലാസ്സിൽ എഴുതുവിൻ. |
| तुम स्कूल जाओ। | നിങ്ങൾ സ്കൂളിൽ പോകുവിൻ. |
| आप मेज़ पर मत बैठिये। | താങ്കൾ മേശമേൽ ഇരിക്കരുതു്. |
| कुर्सी पर बैठिये। | കസേരയിൽ ഇരുന്നാലും. |
| यह किताब मत पढ़िये। | ഈ പുസ്തകം വായിക്കരുതു്. |
| वह मत कीजिये। | അതു ചെയ്യരുതു്. |
| यह किताब और वह क़लम दीजिये। | ഈ പുസ്തകവും ആ പേനയും തന്നാലും. |
| तू उठ। | നീ എഴുനേല്ക്കു്. |
| ज़मीन पर मत बैठ। | നിലത്തു് ഇരിക്കരുതു്. |
| जा और वह कुर्सी ला। | പോകുകയും ആ കസേര കൊണ്ടു വരികയുംചെയ്യു. |
| देख, फ़र्श पर क्या है ? | നോക്കു്, നിലത്തു് എന്താണു് ? |
| आप भी रहिये। | താങ്കളും താമസിച്ചാലും. |
| यह देखिये। | ഇതു നോക്കിയാലും. |

---

## പാഠം 3.

### ക്രിയാരൂപം

### സർവ്വനാമങ്ങൾ

**मैं** ഞാൻ — **हम** ഞങ്ങൾ, നാം.

**तू** നീ — **तुम, आप** നിങ്ങൾ, താങ്കൾ.

**वह** അവൻ, അവരം, അതു് ആ   ***वे** അവർ, അവ, ആ
**मैं हूँ** ഞാൻ ആകുന്നു (ഉണ്ടു്)   **हम हैं** ഞങ്ങരം ആകുന്നു (ഉണ്ടു്)
**तू है** നീ ആകുന്നു (ഉണ്ടു്) { **तुम हो** നിങ്ങരം ,, / **आप हैं** താങ്കരം ,, }
**वह है** { അവൻ ,, / അവരം ,, / അതു് ,, }   **वे हैं** { അവർ ,, / അവ ,, }

വത്തമാനകാലം.

4. വത്തമാനകാലത്തിൽ **हूँ, है, हो, हैं** എന്ന സഹായക്രിയകളുടെ മുമ്പിൽ ധാതുവിനോടു് ഏകവചനം പുല്ലിംഗത്തിൽ **ता** എന്നും, ബഹുവചനം പുല്ലിംഗത്തിൽ **ते** എന്നും, സ്ത്രീലിംഗത്തിൽ **ती** എന്നും ചേക്കണം.

5. **आ, ए, ई** നിയമം.

**आ** കാരാന്തങ്ങളായ പുല്ലിംഗശബ്ദങ്ങരം ബഹുവചനത്തിൽ **ए** കാരാന്തങ്ങളായും സ്ത്രീലിംഗത്തിൽ **ई** കാരാന്തങ്ങളായും മാററപ്പെടുന്നു

ഉദാ :—**लड़का** - ആൺകുട്ടി, **लड़के** - ആൺകുട്ടികരം, **लड़की** - പെൺകുട്ടി.

പുല്ലിംഗം—ഏകവചനം.

ഉദാ :—**मैं आता हूँ** ഞാൻ വരുന്നു.
**तू आता है** നീ വരുന്നു.
**वह आता है** അവൻ വരുന്നു.

---

***वे** എന്നതു് ബഹുമാനസൂചകമായി ഏകവചനത്തിലും ഉപയോഗിക്കപ്പെടുന്നു. '**हम**' എന്നതു് '**मैं**' എന്നതിനു പകരമായി ചിലപ്പോരം ഉപയോഗിക്കാറുണ്ടു്. സംസാരിക്കുമ്പോരം '**वे**' എന്നതിനു പകരം '**वो**' എന്നുച്ചരിക്കാറുണ്ടു്.

പുല്ലിംഗം—ബഹുവചനം.

ഉദാ :—हम आते हैं ഞങ്ങൾ വരുന്നു.
तुम आते हो നിങ്ങൾ വരുന്നു.
आप आते हैं അവർ വരുന്നു.
वे आते हैं അവർ വരുന്നു.

സ്ത്രീലിംഗം—ഏകവചനം.

ഉദാ :—मैं आती हूँ ഞാൻ വരുന്നു.
तू आती है നീ വരുന്നു.
वह आती है അവൾ വരുന്നു.

സ്ത്രീലിംഗം—ബഹുവചനം.

ഉദാ :—हम आती हैं ഞങ്ങൾ വരുന്നു.
तुम आती हो നിങ്ങൾ വരുന്നു.
आप आती हैं താങ്കൾ വരുന്നു.
वे आती हैं അവർ വരുന്നു.

കുറിപ്പ്:—ഹിന്ദിയിൽ മററു സകല ധാതുക്കളുടേയും വർത്തമാനകാലം ഇതേമാതിരി തന്നെ ഉണ്ടാകുന്നു.

| | | | |
|---|---|---|---|
| घर | വീട് | पाठशाला (സ്ത്രീ) | സ്കൂൾ |
| भात | ചോറ് | मदरसा | പള്ളിക്കൂടം |
| दूध | പാൽ | रोटी | റൊട്ടി (സ്ത്രീ) |
| काम | പ്രവൃത്തി, ജോലി | पानी | വെള്ളം |
| पाठ, सबक | പാഠം | चिट्ठी | എഴുത്ത് (സ്ത്രീ) |
| | | तमाशा | തമാശ |
| अलमारी | അലമാരി | चटाई | പായ് |

| | | | |
|---|---|---|---|
| **हाँ** | ഉവ്വ് | **नहीं** | ഇല്ല, അല്ല |
| **इधर** | ഇവിടെ | **उधर** | അവിടെ |

കുറിപ്പ് :— ഹിന്ദിവാചകങ്ങളിൽ **नहीं, मत** ഇവ എല്ലായ്പ്പോഴും ക്രിയയുടെ മുമ്പിൽ ഉപയോഗിക്കണം. **नहीं** ഉപയോഗിക്കുമ്പോൾ സഹായകക്രിയകൾ (**हूँ, है, हो, हैं**) ഉപയോഗിക്കേണ്ട ആവശ്യമില്ല.

ഉദാ :—**मैं दूध नहीं पीता** ഞാൻ പാൽ കുടിക്കുന്നില്ല.
**वह घर नहीं जाता** അവൻ വീട്ടിൽ പോകുന്നില്ല.

| | |
|---|---|
| **मैं दूध पीता हूँ।** | ഞാൻ പാൽ കുടിക്കുന്നു. |
| **तुम सबक़ पढ़ते हो।** | നിങ്ങൾ പാഠം വായിക്കുന്നു. |
| **हम तमाशा देखते हैं।** | ഞങ്ങൾ തമാശ കാണുന്നു. |
| **वे कुर्सी पर बैठते हैं।** | അവർ കസേരയിൽ ഇരിക്കുന്നു. |
| **तुम क्या लिखते हो ?** | നിങ്ങൾ എന്ത് എഴുതുന്നു ? |
| **मैं चिट्ठी लिखता हूँ।** | ഞാൻ എഴുത്ത് എഴുതുന്നു. |
| **वह इधर क्या काम करता है ?** | അവൻ ഇവിടെ എന്തു പ്രവൃത്തി ചെയ്യുന്നു ? |
| **तू उधर कहाँ जाता है ? इधर आ।** | നീ അവിടെ എവിടെ പോകുന്നു? ഇവിടെ വാ. |
| **आप घर जाते हैं ?** | താങ്കൾ വീട്ടിലേക്ക് പോകുന്നുവോ ? |
| **नहीं, मैं पाठशाला जाता हूँ।** | ഇല്ല, ഞാൻ സ്കൂളിലേക്കു പോകുന്നു. |
| **मैं दूध नहीं पीता, पानी पीता हूँ।** | ഞാൻ പാൽ കുടിക്കുന്നില്ല, വെള്ളം കുടിക്കുന്നു. |
| **ऊर्मिला उधर क्या देखती है ?** | ഊർമ്മിള അവിടെ എന്തു നോക്കുന്നു ? (കാണുന്നു ?) |

| | |
|---|---|
| वह तमाशा देखती है। | അവൾ തമാശ കാണുന്നു. |
| मैं कुर्सी पर बैठती हूँ, तुम मेज़ पर बैठो। | ഞാൻ കസേരയിൽ ഇരിക്കുന്നു, നിങ്ങൾ മേശമേൽ ഇരിക്കുവിൻ. |
| अलमारी में कौन-सी किताब है? | അലമാരിയിൽ ഏതു പുസ്തകം ഉണ്ടു്? |
| मैं चिट्ठी लिखती हूँ। | ഞാൻ എഴുത്തു് എഴുതുന്നു. |
| यह दूध आप पीजिये। | താങ്കൾ ഈ പാൽ കുടിച്ചാലും. |
| वे चटाई पर बैठती हैं। | അവർ പായമേൽ ഇരിക്കുന്നു. |
| क्या, तुम पाठशाला जाते हो? | നിങ്ങൾ സ്കൂളിൽ പോകുന്നുണ്ടോ? |
| हाँ, मैं पाठशाला जाता हूँ। | ഉവ്വ്, ഞാൻ സ്കൂളിൽ പോകുന്നുണ്ടു്. |
| नहीं, मैं पाठशाला नहीं जाता। | ഇല്ല, ഞാൻ സ്കൂളിൽ പോകുന്നില്ല. |
| वह रोटी नहीं खाता। | അവൻ റൊട്ടി തിന്നുന്നില്ല. |

---

## പാഠം 4.

### ചോദ്യസൂചകങ്ങൾ

6. ഒരു വാചകത്തിന്റെ ആദ്യം **क्या** എന്നു ചേർത്താണു് ചോദ്യരൂപമാക്കുന്നതു്.

ഉദാ:—**क्या तुम घर जाते हो?** നിങ്ങൾ വീട്ടിലേക്കു് പോകുന്നുവോ?

സംഭാഷണത്തിൽ **क्या** നിർബ്ബന്ധമില്ല. സ്വരംകൊണ്ടു ചോദ്യമാണെന്നു് സൂചിപ്പിച്ചാൽ മതി.

ഉദാ :—तुम घर जाते हो ? നിങ്ങൾ വീട്ടിലേക്ക് പോകുന്നുവോ ?

| | | | |
|---|---|---|---|
| क्या | എന്ത് | कहाँ / किधर | എവിടെ |
| कौन | ആര്, ഏത് | | |
| कब | എപ്പോൾ | कैसे | എങ്ങിനെ |
| क्यों | എന്തുകൊണ്ട് | कितने | എത്ര (How many) |
| यहाँ | ഇവിടെ | कितना | എത്ര (How much) |
| अब | ഇപ്പോൾ | वहाँ | അവിടെ |
| आज | ഇന്ന്. | अभी | ഇപ്പോൾതന്നെ |
| कभी कभी | ചിലപ്പോൾ | रोज़ | ദിവസേന |
| बजे | മണിക്ക് | हमेशा | എല്ലായ്പോഴും |
| कुछ | കുറച്ച് | दिन | ദിവസം, പകൽ |
| से | ഇൽനിന്ന്, കാൾ | बहुत | വളരെ |

१ - एक ഒന്ന്, २ - दो രണ്ട്, ३ - तीन മൂന്ന്, ४ - चार നാല്
५ - पाँच അഞ്ച്, ६ - छः ആറ്, ७ - सात ഏഴ്, ८ - आठ എട്ട്,,
९ - नौ ഒമ്പതു്, १० - दस പത്തു്.

| | |
|---|---|
| वह कौन है ? | അവൻ ആരാകുന്നു ? |
| वह रामचन्द्र है । | അവൻ രാമചന്ദ്രനാകുന്നു. |
| रामचन्द्र यहाँ रोज़ आता है ? | രാമചന്ദ്രൻ ഇവിടെ ദിവസേന വരുന്നുവോ ? |
| रामचन्द्र यहाँ रोज़ क्यों आता है ? | രാമചന്ദ്രൻ ഇവിടെ ദിവസേന എന്തിനു വരുന്നു ? |
| वह रोज़ नहीं आता, कभी कभी आता है । | അവൻ ദിവസേന വരുന്നില്ല; ചിലപ്പോൾ വരുന്നു. |
| मैं अभी आज पाठशाला जाती हूँ । | ഞാൻ (സ്ത്രീ) ഇന്ന് ഇപ്പോൾ തന്നെ സ്കൂളിലേക്കുപോകുന്നു. |

| | |
|---|---|
| अब कितने बजे हैं ? | ഇപ്പോൾ എത്ര മണിയായി ? |
| अभी नौ बजे हैं। | ഇപ്പോൾ ഒമ്പതു് മണിയായി. |
| क्या, तुम हमेशा नौ बजे पाठशाला जाती हो ? | നിങ്ങൾ ദിവസേന ഒമ്പതു മണിക്കു് സ്കൂളിലേക്കു് പോകുന്നുവോ ? |
| नहीं, आज वहाँ कुछ काम है। | ഇല്ല, ഇന്നു് അവിടെ കുറച്ചു് ജോലിയുണ്ടു്. |
| तुम यहाँ कब से रहते हो ? | നിങ്ങൾ ഇവിടെ എത്ര കാലമായി താമസിക്കുന്നു ? |
| मैं सात दिन से यहाँ रहता हूँ। | ഞാൻ ഏഴു ദിവസമായി ഇവിടെ താമസിക്കുന്നു. |
| आप क़लम से क्यों लिखती हैं ? | താങ്കൾ പേനകൊണ്ടു് എന്തിനു എഴുതുന്നു ? |
| पेनसिल से लिखिये। | പെൻസിൽകൊണ്ടു് എഴുതിയാലും. |
| तुम कब कलकत्ते जाते हो ? | നിങ്ങൾ എപ്പോൾ കല്ക്കത്തയ്ക്കു് പോകുന്നു ? |
| वे हमेशा चार बजे स्कूल से घर आते हैं। | അവർ എല്ലായ്പോഴും നാലുമണിക്കു് സ്കൂളിൽനിന്നു വീട്ടിലേക്കു് വരുന്നു. |
| कल्याणी हमेशा हिन्दी पढ़ती है। | കല്യാണി എല്ലായ്പോഴും ഹിന്ദി വായിക്കുന്നു. |
| मोहन बहुत दिन से यहाँ रहता है। | മോഹൻ വളരെ ദിവസമായി ഇവിടെ താമസിക്കുന്നു. |
| अब आप क्या किताब पढ़ती हैं ? | താങ്കൾ (സ്ത്രീ) ഇന്നു് എന്തു പുസ്തകം വായിക്കുന്നു ? |

| | |
|---|---|
| मैं स्वबोधिनी पढ़ती हूँ। | ഞാൻ സ്വബോധിനി വായിക്കുന്നു |
| आज वे बहुत काम करते हैं। | അവർ ഇന്നു് വളരെ ജോലി ചെയ്യുന്നു. |
| क्या आप भात खाते हैं? | താങ്കൾ ചോറു് ഉണ്ണുന്നുവോ ? |
| नहीं, मैं रोटी खाता हूँ। | ഇല്ല, ഞാൻ റൊട്ടി തിന്നുന്നു. |
| आप अभी घर जाते हैं? | താങ്കൾ ഇപ്പോൾതന്നെ വീട്ടിലേയ്ക്കു പോകുന്നുവോ ? |
| हाँ, मैं अभी जाता हूँ। | ഉവ്വ്, ഞാൻ ഇപ്പോൾതന്നെ പോകുന്നു. |
| तुम कितने बजे उठते हो? | നിങ്ങൾ എത്ര മണിക്കു് എഴുനേല്ക്കുന്നു? |
| आज आप कैसे हैं? | ഇന്നു താങ്കൾ എങ്ങിനെയിരിക്കുന്നു ? |
| वह कितना खाती है? | അവൾ എത്ര തിന്നുന്നു? |

## പാഠം 5.

### തുടർച്ചയെ സൂചിപ്പിക്കുന്ന വർത്തമാനം.

| | |
|---|---|
| मैं जा रहा हूँ। | ഞാൻ പോകുകയാകുന്നു. |
| तू जा रहा है। | നീ പോകുകയാകുന്നു. |
| वह जा रहा है। | അവൻ പോകുകയാകുന്നു. |
| तुम जा रहे हो। | നിങ്ങൾ പോകുകയാകുന്നു. |
| हम जा रहे हैं। | ഞങ്ങൾ പോകുകയാകുന്നു. |
| आप जा रहे हैं। | താങ്കൾ പോകുകയാകുന്നു. |
| वे जा रहे हैं। | അവർ പോകുകയാകുന്നു. |

**रहा, रहे** എന്നിവകളെ **रही** എന്നു മാററിയാൽ സ്ത്രീലിംഗരൂപമായിത്തീരുന്നു.

ഉദാ :—**मैं जा रही हूँ।**
**तुम खा रही हो।**
**वह पढ़ रही है।**
**वे देख रही हैं।**

നാമങ്ങൾ.

| | | | |
|---|---|---|---|
| **आदमी** | മനുഷ്യൻ | **औरत** | സ്ത്രീ |
| **लड़का** | ആൺകുട്ടി, പുത്രൻ | **लड़की** | പെൺകുട്ടി, പുത്രി |
| **गाँव** | ഗ്രാമം | **शहर** | പട്ടണം |
| **गाड़ी** | വണ്ടി | **नौकर** | ഭൃത്യൻ |

ക്രിയകൾ.

| | | | |
|---|---|---|---|
| **गा** | പാടുക | **हँस** | ചിരിക്കുക |
| **खेल** | കളിക്കുക | **बरस** | പെയ്യുക |

| | |
|---|---|
| **तुम कहाँ जा रहे हो ?** | നിങ്ങൾ എവിടെ പോകുകയാകുന്നു? |
| **मोहन क्या कर रहा है ?** | മോഹൻ എന്തു ചെയ്യുകയാകുന്നു? |
| **कमला चिट्ठी पढ़ रही है।** | കമല കത്തു വായിക്കുകയാകുന്നു. |
| **नौकर पानी ला रहा है।** | ഭൃത്യൻ വെള്ളം കൊണ്ടുവരികയാകുന്നു. |
| **मैं हिन्दी लिख रहा हूँ।** | ഞാൻ ഹിന്ദി എഴുതുകയാകുന്നു. |
| **वे वहाँ क्या देख रहे हैं ?** | അവർ അവിടെ എന്തു് നോക്കുക (കാണുക) യാകുന്നു ? |
| **आप क्या ले रहे हैं ?** | താങ്കൾ എന്തു് എടുക്കുകയാകുന്നു? |
| **आज सीता कलकत्ते जा रही है।** | ഇന്നു് സീത കല്ക്കത്തയിലേക്കു് പോകുകയാകുന്നു. |

| | |
|---|---|
| मैं गा रही हूँ। | ഞാൻ (സ്ത്രീ) പാടുകയാകുന്നു. |
| तुम क्यों हँस रही हो? | നിങ്ങൾ (സ്ത്രീ) എന്തിനു ചിരിച്ചുകൊണ്ടിരിക്കുന്നു ? |
| वह लड़का गाँव जा रहा है। | ആ ആൺകുട്ടി ഗ്രാമത്തിലേക്കു പോകുകയാകുന്നു. |
| यह लड़की दूध पी रही है। | ഈ പെൺകുട്ടി പാൽ കുടിക്കുകയാകുന്നു. |
| वह आदमी कुर्सी पर बैठ रहा है। | ആ മനുഷ്യൻ കസാലയിൽ ഇരിക്കുകയാകുന്നു. |
| वह औरत शहर जा रही है। | ആ സ്ത്രീ പട്ടണത്തിലേക്കു പോകുകയാകുന്നു. |
| गोमती खेल रही है। | ഗോമതി കളിക്കുകയാകുന്നു. |
| गाड़ी जा रही है। | വണ്ടി പൊയ്ക്കൊണ്ടിരിക്കുകയാകുന്നു. |
| पानी बरस रहा है | മഴപെയ്തുകൊണ്ടിരിക്കുകയാകുന്നു |

## പാഠം 6.

### വിശേഷണങ്ങളും നാമങ്ങളും.

| | | | |
|---|---|---|---|
| अच्छा | നല്ല | बुरा, खराब | ചീത്ത |
| बड़ा | വലിയ | छोटा | ചെറിയ |
| मोटा | തടിച്ച | पतला | മെലിഞ്ഞ, നേരിയ |
| लंबा | നീളമുള്ള | चौड़ा | വീതിയുള്ള |
| मीठा | മധുരമുള്ള | कड़ुआ | കയ്പുള്ള |
| ऊँचा | ഉയരമുള്ള | नीचा | താഴ്ന്ന |
| यह | ഇവൻ, ഇവൾ, ഇതു്, ഈ | ये | ഇവർ, ഇവ, ഈ, [ഇദ്ദേഹം |

| | | | |
|---|---|---|---|
| फल | പഴം | पेड़ | മരം |
| मकान | വീട് | कमरा | മുറി |
| कपड़ा | വസ്ത്രം | घड़ी | വാച്ച് (സ്ത്രീ) |
| घोड़ा | കുതിര | हाथी | ആന |
| दाम | വില | ठीक | ശരി |

**7.** സാധാരണമായി **अ** കാരത്തിലും, **आ** കാരത്തിലും അവസാനിക്കുന്ന വാക്കുകൾ പുല്ലിംഗങ്ങളും, **ई** കാരത്തിൽഅവസാനിക്കുന്ന വാക്കുകൾ സ്ത്രീലിംഗങ്ങളും ആകുന്നു. ഹിന്ദിയിൽ നപുംസകലിംഗം ഇല്ല.

**3.** **आ** കാരാന്തപുല്ലിംഗനാമങ്ങളുടെ ബഹുവചനം ഉണ്ടാക്കുവാൻ **आ** കാരാത്തെ **ए** കാരമാക്കി മാററണം.

ഉദാ :—**लड़का** ആൺകുട്ടി, **लड़के** ആൺകുട്ടികൾ.

**9.** **आ** കാരാന്തങ്ങൾ ഒഴികെ ബാക്കിയുള്ള എല്ലാ പുല്ലിംഗനാമങ്ങളുടേയും രൂപം ഏകവചനത്തിലും ബഹുവചനത്തിലും ഒരുപോലെയാകുന്നു.

| | | |
|---|---|---|
| ഉദാ :— | **आदमी** | **आदमी** |
| | **मकान** | **मकान** |
| | **घर** | **घर** |
| | **फल** | **फल** |

**10.** **आ** കാരാന്തങ്ങളായ വിശേഷണശബ്ദങ്ങൾ പുല്ലിംഗ ബഹുവചനശബ്ദങ്ങളെ വിശേഷിപ്പിക്കുമ്പോൾ **ए** കാരാന്തങ്ങളായും, സ്ത്രീലിംഗശബ്ദങ്ങളെ വിശേഷിപ്പിക്കുമ്പോൾ **ई** കാരാന്തങ്ങളായും മാറുന്നു.

| ഉദാ :— अच्छा लड़का | നല്ല ആൺകുട്ടി |
|---|---|
| अच्छे लड़के | നല്ല ആൺകുട്ടികൾ |
| अच्छी लड़की | നല്ല പെൺകുട്ടി |
| अच्छी लड़कियाँ | നല്ല പെൺകുട്ടികൾ |
| राम अच्छा लड़का है। | രാമൻ നല്ല കുട്ടിയാകുന്നു. |
| देवकी एक छोटी लड़की है। | ദേവകി ഒരു ചെറിയ പെൺകുട്ടിയാകുന്നു. |
| वह आदमी लम्बा है। | ഈ മനുഷ്യൻ ഉയരമുള്ളവനാകുന്നു. |
| हम मीठे फल खाते हैं। | ഞങ്ങൾ മധുരമുള്ള പഴങ്ങൾ തിന്നുന്നു |
| यह फल कड़ुआ है, यह मत खाओ। | ഈ പഴം കയ്പുള്ളതാകുന്നു, ഇതു് തിന്നരുതു്. |
| देखो, वे पेड़ कितने ऊँचे हैं। | നോക്കുവിൻ, ആ മരങ്ങൾ എത്ര ഉയരമുള്ളവയാകുന്നു. |
| कलकत्ता बड़ा शहर है। | കല്ക്കത്ത വലിയ പട്ടണമാകുന്നു. |
| पुदुपालयम एक छोटा गाँव है। | പുതുപ്പാളയം ഒരു ചെറിയ ഗ്രാമമാകുന്നു. |
| ये आदमी बहुत लम्बे हैं। | ഈ മനുഷ്യർ വളരെ പൊക്കമുള്ളവരാകുന്നു. |
| यह औरत बहुत मोटी है। | ഈ സ്ത്രീ വളരെ തടിച്ചവളാകുന്നു. |
| वह काग़ज़ बहुत चौड़ा नहीं है। | ആ കടലാസ്സ് വളരെ വീതിയുള്ളതല്ല. |
| तुम ये मीठे फल कहाँ से लाते हो? | നിങ്ങൾ ഈ മധുരമുള്ള പഴങ്ങൾ എവിടെനിന്നു കൊണ്ടുവരുന്നു? |
| वह मोटी लड़की कहाँ काम करती है? | ആ തടിച്ച പെൺകുട്ടി എവിടെ ജോലി ചെയ്യുന്നു? |

| | |
|---|---|
| लक्ष्मी अच्छी हिन्दी लिखती है। | ലക്ഷ്മി നല്ല ഹിന്ദി എഴുതുന്നു. |
| यह कमरा चौड़ा नहीं है। | ഈ മുറി വീതിയുള്ളതല്ല. |
| वे बहुत ख़राब आदमी हैं। | അവർ വളരെ ചീത്ത മനുഷ്യരാകുന്നു. |
| यह मकान छोटा है। | ഈ വീടു് ചെറിയതാകുന്നു. |
| तुम यह पतला कपड़ा कहाँ से लाते हो? | നിങ്ങൾ ഈ നേരിയ വസ്ത്രം എവിടെനിന്നു കൊണ്ടുവരുന്നു? |
| यह छोटी घड़ी ठीक चलती है। | ഈ ചെറിയ വാച്ചു് ശരിയായി നടക്കുന്നു. |
| शहर में बहुत आदमी रहते हैं। | പട്ടണത്തിൽ വളരെ ആളുകൾ താമസിക്കുന്നു. |
| यह कुर्सी बहुत छोटी है। | ഈ കസേര ചെറിയതാകുന്നു. |
| आप बड़े आदमी हैं। | താങ്കൾ വലിയ മനുഷ്യനാകുന്നു. |
| वह ठीक दो बजे आता है। | അവൻ കൃത്യം രണ്ടുമണിക്കു വരുന്നു. |
| हाथी का दाम बहुत है। | ആനയ്ക്കു് വില വളരെയുണ്ടു്. |
| ये घोड़े बहुत अच्छे हैं। | ഈ കുതിരകൾ വളരെ നല്ലവയാകുന്നു. |
| यह मकान नीचा है। | ഈ വീടു് താണതാകുന്നു. |

---

## പാഠം 7.

### വിഭക്തികൾ.

**11.** മലയാളത്തിലേപ്പോലെ ഹിന്ദിയിലും എട്ടു വിഭക്തികൾ ഉണ്ടു്. പ്രഥമാവിഭക്തി ഭൂതകാലത്തിൽ മാത്രമേ ഉപയോഗിക്കാറുള്ളൂ. ബാക്കി വിഭക്തികൾ താഴെ ചേർക്കുന്നപ്രകാരമാകുന്നു.

ദ്വിതീയ — **को**–ക്ക്, ന്ന്, നെ, എ, യെ.

തൃതീയ — **से**–ആൽ, ഓടു്, കൊണ്ടു്.

ചതുൎത്ഥി — **को, के लिए, के वास्ते**-ആയിക്കൊണ്ടു്, വേണ്ടി

പഞ്ചമി — **से**–ഇൽനിന്നു്, കാൾ.

ഷഷ്ഠി — **का, के, की**–ഉടെ, ന്റെ.

സപ്തമി — **में**–ഇൽ, **पर**-മേൽ.

സംബോധന —**हे राम**--ഹേ രാമ.

**12.** ദ്വിതീയാവിഭക്തിപ്രത്യയം മലയാളത്തിൽ എന്ന പോലെ പ്രാണിവാചകശബ്ദങ്ങളോടു് ചേൎക്കപ്പെടുന്നു.

| | |
|---|---|
| ഉദാ :—**एक आदमी को लाओ** | ഒരാളെ കൊണ്ടുവരുവിൻ. |
| **सीता को देखो** | സീതയെ നോക്കുവിൻ.(കാണുവിൻ) |
| **एक फल लाओ** | ഒരു പഴം കൊണ്ടുവരുവിൻ. |
| **घर जाओ** | വീട്ടിൽ പോകുവിൻ. |

13. **का, के, की** എന്ന ഷഷ്ഠിവിഭക്തിപ്രത്യയങ്ങളിൽ **का** എന്നതു് പുല്ലിംഗ ഏകവചനശബ്ദങ്ങളുടെ മുമ്പിലും, **के** പുല്ലിംഗ ബഹുവചനശബ്ദങ്ങളുടെ മുമ്പിലും **की** സ്ത്രീലിംഗശബ്ദങ്ങളുടെ മുമ്പിലും ചേൎക്കപ്പെടുന്നു.

| | |
|---|---|
| ഉദാ :—**राम का घोड़ा** | രാമന്റെ കുതിര. |
| **कमला का घर** | കമലയുടെ വീടു്. |
| **राम के घोड़े** | രാമന്റെ കുതിരകൾ. |
| **कमला के लड़के** | കമലയുടെ കുട്ടികൾ. |
| **राम की लड़की** | രാമന്റെ മകൾ. |
| **राम की पुस्तक** | രാമന്റെ പുസ്തകങ്ങൾ. |

14. (ആ) എന്നാൽ ഏതെങ്കിലും വിഭക്തിപ്രത്യയം ചേർന്നു വരുന്ന പുല്ലിംഗ ഏകവചനശബ്ദമാണെങ്കിൽ അതിനുമുമ്പിൽ **का** എന്നതിനുപകരം **के** എന്നു ചേർക്കേണ്ടതാകുന്നു.

ഉദാ :—**राम के घर में** രാമൻെറ വീട്ടിൽ.

**कमला के लड़के से** കമലയുടെ കുട്ടിയിൽനിന്നു്.

(ആ) **अ**കാരാന്തനാമങ്ങളുടേയും, വിശേഷണങ്ങളുടേയും പുറകെ ഏതെങ്കിലും വിഭക്തി വന്നാൽ ആ വാക്കുകളുടെ അവസാനത്തെ **आ**, **ए** ആയി മാറുന്നു.

ഉദാ :—**राम के बड़े घोड़े पर** രാമൻെറ വലിയ കുതിരപ്പുറത്തു്

ഇതിൽ **पर** എന്ന വിഭക്തി ഉള്ളതുകൊണ്ടു് **बड़ा** എന്ന വിശേഷണവും, **घोड़ा** എന്ന നാമവും, **बड़े** എന്നും **घोड़े** എന്നും ആയി മാറി.

| | | | |
|---|---|---|---|
| **दिन** | പകൽ | **रात** | (സ്ത്രീ) രാത്രി |
| **सुबह** | പ്രഭാതം | **शाम** | (സ്ത്രീ) സന്ധ്യ, വൈകുന്നേരം |
| **दवात** | (സ്ത്രീ) മഷിക്കുപ്പി | | |
| **बाप, पिता** | അച്ഛൻ | **रुपया** | ഉറുപ്പിക |
| **भाई** | സഹോദരൻ | **माँ** | അമ്മ |
| **गाय** | പശു | **बहिन** | സഹോദരി |
| **गाड़ी** | വണ്ടി | **बैल** | കാള |
| **सो** | ഉറങ്ങുക | **बैल-गाड़ी** | കാളവണ്ടി |
| **खेल** | കളിക്കുക | **जाग** | ഉണരുക |
| **बोल** | പറയുക, സംസാരിക്കുക | **हँस** | ചിരിക്കുക |
| **चल** | നടക്കുക | **सुन** | കേൾക്കുക |
| **अच्छा** | നല്ലതു, കൊള്ളാം | **जान** | അറിയുക |

---

കുറിപ്പു് :—രാവിലെ എന്നതിന്നു് **सुबह में** എന്നും, വൈകുന്നേരം എന്നതിന്നു് **शाम को** എന്നും പറയുകയാണു് പതിവു്.

| | |
|---|---|
| यह गोपाल का घर है। | ഇതു ഗോപാലൻെറ വീടാകുന്നു. |
| गोपाल के घर में कौन रहता है? | ഗോപാലൻെറ വീട്ടിൽ ആർ താമസിക്കുന്നു ? |
| गोपाल के घर में रामचन्द्र का भाई रहता है। | ഗോപാലൻെറ വീട്ടിൽ രാമചന്ദ്രൻെറ സഹോദരൻ താമസിക്കുന്നു. |
| मैं आपके लिए एक अच्छी किताब ला रही हूँ। | ഞാൻ താങ്കൾക്കുവേണ്ടി ഒരു നല്ല പുസ്തകംകൊണ്ടുവരുന്നു. |
| ये मीठे फल आपकी बहिन के वास्ते हैं। | ഈ മധുരമുള്ള പഴങ്ങൾ താങ്കളുടെ സഹോദരിക്കുവേണ്ടിയാകുന്നു. |
| आज वे अभी स्कूल से आ रहे हैं। | ഇന്നു് അവർ ഇപ്പോൾ സ്കൂളിൽ നിന്നു വരികയാകുന്നു. |
| आपको अच्छा दूध कौन देता है? | താങ്കൾക്കു നല്ല പാൽ ആർ തരുന്നു? |
| नारायणस्वामी रोज़ सुबह पाँच बजे जागता है। | നാരായണസ്വാമി ദിവസേന രാവിലെ 5 മണിക്കു് ഉണരുന്നു. |
| आपकी दवात में अच्छी स्याही नहीं है। | താങ്കളുടെ മഷിക്കുപ്പിയിൽ നല്ല. മഷി ഇല്ല. |
| क्या, तुम दिन में भी सोते हो? | നിങ്ങൾ പകലും ഉറങ്ങുന്നുവോ? |
| नहीं, मैं दिन में नहीं सोता, मैं रात में सोता हूँ और दिन में काम करता हूँ। | ഇല്ല, ഞാൻ പകൽ ഉറങ്ങുന്നില്ല. ഞാൻ രാത്രിയിൽ ഉറങ്ങുകയും പകൽ ജോലിചെയ്യുകയും ചെയ്യുന്നു. |
| लक्ष्मी के माँ-बाप हम को जानते हैं। | ലക്ഷ്മിയുടെ അച്ഛനമ്മമാർ ഞങ്ങളെ (നമ്മളെ) അറിയുന്നു. |

| | |
|---|---|
| वे रोज़ शाम को छः बजे समुद्र पर जाते हैं। | അവർ ദിവസേന വൈകുന്നേരം 6 മണിക്ക് സമുദ്രതീരത്തിൽ പോകുന്നു. |
| आपकी गाय कितना दूध देती है ? | താങ്കളുടെ പശു എത്ര പാൽ തരുന്നു? |
| राधा क्लास में हमेशा हिन्दी बोलती है। | രാധ ക്ലാസ്സിൽ എല്ലായ്പ്പോഴും ഹിന്ദി സംസാരിക്കുന്നു. |
| तुम क्लास में क्यों हँसती हो ? | നിങ്ങൾ ക്ലാസ്സിൽ എന്തിനു ചിരിക്കുന്നു? |
| राम की बहिन बहुत अच्छा खेलती है। | രാമന്റെ സഹോദരി വളരെ നല്ല വണ്ണം കളിക്കുന്നു. |
| मैं आपके भाई को बहुत दिन से जानता हूँ। | ഞാൻ താങ്കളുടെ സഹോദരനെ വളരെ ദിവസങ്ങളായി അറിയുന്നു. |
| तुम यहाँ क्या सुन रही हो ? आओ घर चलो। | നിങ്ങൾ ഇവിടെ എന്തു കേൾക്കുന്നു ? വരുവിൻ, വീട്ടിൽ പോകാം. |
| वह बैल-गाड़ी में स्टेशन जा रहा है। | അവൻ കാളവണ്ടിയിൽ സ്റ്റേഷനിലേക്കു പോകുകയാകുന്നു. |
| तुम रोज़ शाम को वहाँ क्या करते हो ? | നിങ്ങൾ ദിവസേന വൈകുന്നേരം അവിടെ എന്തു ചെയ്യുന്നു? |
| घर जाओ और रुपये लाओ। | വീട്ടിലേയ്ക്കു പോകുകയും ഉറുപ്പികകൊണ്ടുവരികയും ചെയ്യുവിൻ. |

## പാഠം 8.

### ഗതിസംജ്ഞാശബ്ദങ്ങൾ.

| | | | |
|---|---|---|---|
| **ऊपर** | മുകളിൽ | **नीचे** | താഴെ |
| **बाहर** | പുറത്തു്, വെളിയിൽ | **भीतर, अन्दर** | അകത്തു്, ഉള്ളിൽ |
| **पास** | അടുക്കൽ, പക്കൽ | **साथ** | കൂടെ |
| **नज़दीक** | അടുക്കൽ | **बाद** | ശേഷം |
| **बिना** | കൂടാതെ | **सामने** | മുമ്പിൽ |
| **पहले** | മുമ്പു, ആദ്യമായിട്ടു് | **सिवा** | ഒഴികെ |
| **यहाँ** | ഇവിടെ | **तरफ़, ओर** | ഭാഗം, വശം |
| **बारे में** | സംബന്ധിച്ചു് കുറിച്ചു്, പററി | **तरह** | പോലെ |

**15.** മലയാളത്തിൽ മുകളിൽ എഴുതിയിരിക്കുന്ന ശബ്ദങ്ങൾക്കു് മുമ്പു് 'ൻെറ' 'ഉടെ' എന്നു ചേൎക്കുന്നതുപോലെ ഹിന്ദിയിൽ '**के**' എന്നു ചേൎക്കുന്നു.

ഉദാ :—**के ऊपर, के नीचे, के बाहर, के यहाँ, घर के पास मेज़ के नीचे, घर के बाहर, कमरे के अन्दर, मकान के पास, मोहन के पास, पाठशाला के नज़दीक, घर के पीछे, आपके साथ, घड़ी के बिना, दो बजे के बाद, नौ बजे के पहले, मकान के सामने, नारायण के यहाँ, आपके सिवा, अध्यापक के बारे में।**

**राम के घर के पास** രാമൻെറ വീട്ടിൻെറ അടുക്കൽ.

**16. तरफ़, ओर, तरह** ഇവയുടെ മുമ്പിൽ **के** ക്കു് പകരം **की** ആണു് ഉപയോഗിക്കേണ്ടതു്.

ഉദാ :—**शहर की तरफ़; घर की ओर; आप की तरह।**

മേൽപറഞ്ഞവയിൽ ചിലതു ക്രിയാവിശേഷണങ്ങളെന്നവണ്ണം ഉപയോഗിക്കപ്പെടുന്നു അപ്പോൾ **के** ഉപയോഗിക്കേണ്ടതാവശ്യമില്ല.

ഉദാ —पास आओ — അടുത്തു വരിക

सामने बैठो — മുമ്പിൽ ഇരിക്കുക

| | | | |
|---|---|---|---|
| तालाब | കുളം | मंदिर | അമ്പലം |
| बाज़ार | അങ്ങാടി | दूकान | പീടിക (സ്ത്രീ) |
| सड़क (സ്ത്രീ) रास्ता | റോഡ്, വഴി | गली | തെരുവ് (സ്ത്രീ) |
| दफ़्तर | ആപ്പീസ് | कचहरी | കോടതി |

| | |
|---|---|
| जोसफ़ के घर के पास एक छोटा तालाब है। | ജോസഫിന്റെ വീട്ടിന്റെ അടുക്കൽ ഒരു ചെറിയ കുളമുണ്ട്. |
| कमला के पास आज एक भी रुपया नहीं है। | കമലയുടെ കയ്യിൽ ഇന്ന് ഒരു ഉറുപ്പികപോലും ഇല്ല. |
| यह मकान सड़क के बहुत नज़दीक है। | ഈ വീട് വഴിയുടെ വളരെ അടുത്താകുന്നു. |
| वह किताब मेज़ के ऊपर है। | ആ പുസ്തകം മേശയുടെ മുകളിൽ ആകുന്നു. |
| तुम पेड़ के नीचे क्यों बैठते हो? | നിങ്ങൾ മരത്തിന്റെ ചുവട്ടിൽ എന്തിന് ഇരിക്കുന്നു? |
| देखो, मंदिर के बाहर कौन आदमी है? | നോക്കുവിൻ, അമ്പലത്തിന്റെ പുറത്തു ഏതു മനുഷ്യനാകുന്നു? |
| वे कमरे के अन्दर क्या करते हैं? | അവർ മുറിയുടെ അകത്ത് എന്ത് ചെയ്യുകയാകുന്നു? |
| आप रोज़ दो बजे के बाद यहाँ क्यों आते हैं? | താങ്കൾ ദിവസേന 5 മണിക്കു ശേഷം ഇവിടെ എന്തിന്ന് വരുന്നു? |
| कृष्ण के घर के सामने एक बहुत बड़ा पेड़ है। | കൃഷ്ണന്റെ വീട്ടിന്റെ മുമ്പിൽ വളരെ വലിയ ഒരു മരം ഉണ്ട്. |

| | |
|---|---|
| रामराव आपके बिना नहीं खेलता । | രാമറാവു താങ്കളെ കൂടാതെ കളിക്കുന്നില്ല. |
| मुकुन्द रोज़ माधव के साथ दफ़्तर जाता है । | മുകുന്ദൻ ദിവസേന മാധവന്റെ കൂടെ ആപ്പീസിൽ പോകുന്നു. |
| सुब्बराव के घर के पास एक चौड़ी गली है । | സുബ്ബറാവുവിന്റെ വീട്ടിന്റെ അടുക്കൽ ഒരു വീതിയുള്ള ഇടവഴിയുണ്ടു്. |
| मैं आपके बारे में बहुत नहीं जानता । | എനിക്കു താങ്കളെ സംബന്ധിച്ചു് അധികമൊന്നും അറിഞ്ഞുകൂടാ. |
| तुम आज मेरे यहाँ कितने बजे आते हो ? | നിങ്ങൾ ഇന്നു് എന്റെ വീട്ടിൽ എത്രമണിക്കു വരുന്നു ? |
| वे अभी दूकान की तरफ़ जाते हैं । | അവർ ഇപ്പോൾതന്നെ പീടിക (കട) യിലേക്കു പോകുകയാകുന്നു. |
| वह ठीक नारायण की तरह गाता है । | അവൻ ശരിക്കു് നാരായണനെപ്പോലെ പാടുന്നു. |
| सामने देखो । | മുമ്പിൽ നോക്കുക. |
| तुम आगे जाओ, मैं पीछे से आता हूँ । | നിങ്ങൾ മുമ്പേ പോകുവിൻ, ഞാൻ പിന്നാലെ വരുന്നു. |
| आप कल आइये । | താങ്കൾ നാളെ വന്നാലും. |
| मैं अभी बाहर जा रहा हूँ । | ഞാൻ ഇപ്പോൾതന്നെ പുറത്തു പോകുകയാകുന്നു. |
| नज़दीक आओ । | അടുത്തു വരൂ. |

## പാഠം 9.

### സൎവ്വനാമങ്ങളുടെ രൂപങ്ങൾ.

**17.** വിഭക്തിപ്രത്യയം ചേരുമ്പോൾ **मैं, हम, तू, तुम** എന്നീ സൎവ്വനാമങ്ങളുടെ രൂപങ്ങൾ മാറുന്നു. ആ രൂപങ്ങൾ താഴെ ചേൎക്കുന്ന പ്രകാരമാകുന്നു.

| मैं | हम |
|---|---|
| **मुझे, मुझको** എന്നെ, എനിക്ക്. | **हमें, हमको** നമ്മളെ, ഞങ്ങളെ, നമ്മൾക്ക്, നമുക്ക്, |
| **मुझसे** എന്നോട്, എന്നേക്കാൾ, എന്നിൽനിന്ന് | **हमसे** നമ്മളോട്, ഞങ്ങളോട്, നമ്മളേക്കാൾ, ഞങ്ങളേക്കാൾ, നമ്മളാൽ, ഞങ്ങളാൽ, നമ്മളിൽനിന്ന്, ഞങ്ങളിൽനിന്ന് നമ്മളേക്കൊണ്ട്, ഞങ്ങളേക്കൊണ്ട്. |
| **मेरे लिए, मेरे वास्ते** എനിക്കുവേണ്ടി, എനിക്കായിട്ട് | **हमारे लिए, हमारे वास्ते** നമ്മൾക്കുവേണ്ടി, ഞങ്ങൾക്കുവേണ്ടി, നമ്മൾക്കായിട്ട്, ഞങ്ങൾക്കായിട്ട്. |
| **मेरा, मेरे, मेरी** എന്റെ | **हमारा, हमारे, हमारी** നമ്മളുടെ ഞങ്ങളുടെ, നമ്മുടെ. |
| **मुझमें** എന്നിൽ | **हममें** നമ്മളിൽ, ഞങ്ങളിൽ |
| **मुझ पर** എന്റെ മേൽ | **हमपर** നമ്മുടെ മേൽ, ഞങ്ങളുടെ മേൽ. |

**18.** **तू** എന്നതു് വിഭക്തിപ്രത്യയം ചേരുമ്പോൾ '**मैं**' എന്നതുപോലെ '**तुझ**' എന്നായി മാറുന്നു. ഷഷ്ഠിവിഭക്തിയിൽ **तेरा, तेरे**

**तेरी** എന്നിവയാണു് ഇതിന്റെ രൂപങ്ങൾ. **तुम** എന്നതു് ഷഷ്ഠീ വിഭക്തിയിൽ **तुम्हारा, तुम्हारे, तुम्हारी** എന്നായി മാറുന്നു.

| तू | तुम |
|---|---|
| **तुझे, तुझको** നിന്നെ, നിനക്കു്. | **तुम्हें, तुमको** നിങ്ങളെ നിങ്ങൾക്കു |
| **तुझसे** നിന്നോടു്, നിന്നേക്കാൾ നിന്നാൽ, നിന്നിൽനിന്നു്, നിന്നെക്കൊണ്ടു്. | **तुमसे** നിങ്ങളാൽ, നിങ്ങളോടു് നിങ്ങളെക്കൊണ്ടു്, നിങ്ങളിൽനിന്നു്, നിങ്ങളേക്കാൾ. |
| **तेरे लिए, तेरे वास्ते** എനിക്കു വേണ്ടി, എനിക്കായിക്കൊണ്ടു് | **तुम्हारे लिए, तुम्हारे वास्ते** നിങ്ങൾക്കായിക്കൊണ്ടു്, നിങ്ങൾക്കുവേണ്ടി. |
| **तेरा, तेरे, तेरी** നിന്റെ | **तुम्हारा, तुम्हारे, तुम्हारी** നിങ്ങളുടെ. |
| **तुझमें** നിന്നിൽ | **तुममें** നിങ്ങളിൽ. |
| **तुझ पर** നിന്റെ മേൽ | **तुम पर** നിങ്ങളുടെ മേൽ |

19. **आप** എന്നതിനു് വിഭക്തിപ്രത്യയങ്ങൾ ചേരുമ്പോൾ രൂപഭേദം ഉണ്ടാകുന്നില്ല.

ഉദാ:—**आपका, आपके लिए, आपसे** (മുതലായവ)

| | | | |
|---|---|---|---|
| **नाम** | പേർ | **दोस्त, मित्र** | സ്നേഹിതൻ |
| **दुश्मन** | ശത്രു | **साथी** | കൂട്ടുകാരൻ |
| **बात** (സ്ത്രീ) | വാക്കു്, സംഗതി | **हाल, हालत** (സ്ത്രീ) | സ്ഥിതി |
| **दाम, कीमत** (സ്ത്രീ) | വില | **तबियत** (സ്ത്രീ) | ആരോഗ്യം |
| **खबर** (സ്ത്രീ) | വർത്തമാനം | **जवाब** | മറുപടി |
| **जान** | അറിയുക | **समझ** | മനസ്സിലാക്കുക, അറിവു് |

| | | | |
|---|---|---|---|
| कल | നാളെ, ഇന്നലെ | परसों | മിനിഞ്ഞാന്ന്, മററന്നാൾ |
| आजकल | ഈയിടെ | अक्सर | സാധാരണ, മിക്കവാറും |
| कम | കുറവ് | ज़्यादा | അധികം |
| बस, काफ़ी | മതി, വേണ്ടുവോളം | ठीक | ശരിയായ |
| ही, सिर्फ़ | മാത്രം | थोड़ा | കുറച്ച് |
| कुछ | കുറച്ച് | ख़ूब | ധാരാളം, നല്ലവണ്ണം |

बिलकुल — തീരെ

| | |
|---|---|
| तुम्हारा नाम क्या है ? | നിങ്ങളുടെ പേർ എന്താകുന്നു? |
| मेरा नाम रामदास है। | എന്റെ പേർ രാമദാസൻ എന്നാകുന്നു. |
| आजकल तुम्हें कौन दूध देता है ? | ഈയിടെ നിങ്ങൾക്ക് ആർ പാൽ തരുന്നു? |
| कल से मुझे लक्ष्मी दूध देती है। | ഇന്നലെ മുതൽ ലക്ഷ്മി എനിക്ക പാൽ തരുന്നു. |
| यह दूध तुम्हारे लिए काफ़ी है ? | ഈ പാൽ നിങ്ങൾക്ക് മതിയാകുമോ? |
| हाँ, मेरे लिए यह काफ़ी है। | ഉവ്വ്, ഇത് എനിക്ക് മതിയാകും |
| आजकल तुम्हारी तबीयत कैसी है ? | ഈയിടെ നിങ്ങളുടെ ആരോഗ്യം എങ്ങിനെയിരിക്കുന്നു? |
| कुछ दिन से मेरी तबीयत थोड़ी ख़राब है। | കുറച്ചുദിവസങ്ങളായിട്ട് എന്റെ ശരീരസ്ഥിതി അല്പം മോശമാണ്. |
| कल शाम से मेरे दोस्त की तबीयत भी ठीक नहीं है। | ഇന്നലെ വൈകുന്നേരം മുതൽ എന്റെ സ്നേഹിതന്റെ ശരീരസ്ഥിതിയും നല്ലതല്ല. |

| | |
|---|---|
| तुम अक्सर मुझसे रुपये क्यों लेते हो ? | നിങ്ങൾ സാധാരണയായി എന്നോട് എന്തിന് ഉറുപ്പിക വാങ്ങുന്നു? |
| आजकल मेरे पास बिलकुल रुपये नहीं हैं । | ഈയിടെ എന്റെ പക്കൽ പണം തീരെ ഇല്ല. |
| तुम्हारी किताब का क्या दाम है ? | നിങ്ങളുടെ പുസ്തകത്തിന്റെ വില എന്താകുന്നു ? |
| मेरी किताब का दाम बहुत ज़्यादा है । | എന്റെ പുസ്തകത്തിന്റെ വില വളരെ അധികമാണ്. |
| तुम मेरी बात बिलकुल नहीं समझते । | നിങ്ങൾ എന്റെ വാക്ക തീരെ മനസ്സിലാക്കുന്നില്ല. |
| मैं तुम्हें खूब जानता हूँ । | ഞാൻ നിങ്ങളെ നല്ലവണ്ണം അറിയുന്നു. |
| तुम मेरी बात का जवाब क्यों नहीं देते ? | നിങ്ങൾ എന്റെ വാക്കിന് മറുപടി എന്തുകൊണ്ട് തരുന്നില്ല ? (പറയുന്നില്ല) |
| मेरे पास आज सिर्फ़ पाँच रुपये हैं । | എന്റെ പക്കൽ ഇന്ന് അഞ്ച് ഉറുപ്പിക മാത്രമേയുള്ളൂ. |
| तुम्हारे साथी की क्या ख़बर है ? | നിങ്ങളുടെ കൂട്ടുകാരന്റെ വർത്തമാനം എന്താകുന്നു? |
| बहुत दिन से मेरे साथी की कुछ भी ख़बर नहीं है । | വളരെ ദിവസമായിട്ട് എന്റെ കൂട്ടുകാരന്റെ യാതൊരു വർത്തമാനവുമില്ല. |
| अच्छा, अब बस कीजिये । | കൊള്ളാം, ഇപ്പോൾ മതിയാക്കിയാലും. |

| | |
|---|---|
| **यह काम तुम्हारे लिए उचित नहीं है।** | ഈ പ്രവൃത്തി നിങ്ങൾക്കുചിതമായിട്ടുള്ളതല്ല. |
| **वह बहुत कम काम करता है।** | അവൻ വളരെ കുറച്ചു ജോലി ചെയ്യുന്നു. |
| **तुम्हारा भाई हिन्दी समझता है?** | നിങ്ങളുടെ സഹോദരൻ ഹിന്ദി മനസ്സിലാക്കുന്നുവോ? |
| **वह मेरा नाम नहीं जानती।** | അവൾ എന്റെ പേരു് അറിയുന്നില്ല. |
| **शिवाजी औरंगज़ेब के दुश्मन थे।** | ശിവാജി ഔറംഗസീബിന്റെ ശത്രുവായിരുന്നു. |

---

## പാഠം 10.

### സർവ്വനാമങ്ങളുടെ രൂപങ്ങൾ (തുടർച്ച).

20. **वह, यह, कौन, जो, कोई** എന്നിവയോടു് പ്രത്യയം ചേരുമ്പോൾ **उस, इस, किस, जिस, किसी** എന്നായി മാറുന്നു. ബഹുവചനത്തിൽ ഇവയുടെ രൂപം **उन, इन, किन, जिन, किन्हीं** ആകുന്നു.

ഉദാ:—**उसमें** അവനിൽ, **इसके लिए** - ഇതിനുവേണ്ടി, **किसमें** - ആരിൽ, **किसीसे** - ആരോടും, **उनको** - അവക്കു്, **किनपर** - എവരിൽ.

**21.** **कोई** ഒഴിച്ചു് ബാക്കി എല്ലാ സർവ്വനാമങ്ങൾക്കും ദ്വിതീയയിൽ ഈരണ്ടുരൂപങ്ങൾ ഉണ്ടു്. അവ താഴെ ചേർക്കുംപ്രകാരമാകുന്നു.

ഏകവചനം:— **उसको, उसे; इसको, इसे; किसको, किसे; जिसको, जिसे.**

ബഹുവചനം :— **उनको, उन्हें, इनको, इन्हें, किनको किन्हें, जिनको, जिन्हें ।** ഈ രണ്ടു രൂപങ്ങളും ഉപയോഗിക്കാവുന്നതാണ്. എന്നാൽ സാധാരണയായി ആദ്യത്തെ രൂപമാണ് അധികം ഉപയോഗിക്കാറുള്ളതു്.

കുറിപ്പു്:—**वह, यह, कौन, जो, कोई** എന്നിവകളുടെ ബഹുവചനരൂപങ്ങൾ ഏകവചനാർത്ഥത്തിൽ ബഹുമാനത്തെ സൂചിപ്പിക്കുവാനായി ഉപയോഗിക്കപ്പെടുന്നു.

ഉദാ — **उनको** അദ്ദേഹത്തെ, അവരെ.
**उनसे** അദ്ദേഹത്തോടു്, അവരോടു്.
**किनके लिए** ആർക്കുവേണ്ടി.
**किन्हें** ആർക്കു്.

കുറിപ്പു്:— വിഭക്തിപ്രത്യയങ്ങൾ ചേരുമ്പോൾ **क्या** എന്നതു് ചിലപ്പോൾ **काहे** എന്നായി മാറുന്നു.

ഉദാ:—**काहे को** എന്തിനുവേണ്ടി.

**22. आप** എന്നതിനു 'തന്നത്താൻ' എന്നു് ഒരർത്ഥമുണ്ടു്. ഈ അർത്ഥത്തിൽ ഉപയോഗിക്കുമ്പോൾ വിഭക്തിപ്രത്യയങ്ങൾ താഴെ കാണിക്കുന്ന മാതിരിയിൽ ചേർക്കേണ്ടതാകുന്നു.

**(१) आप, (२) अपने** [illegible] **पने से, (४) अपने लिए, अपने वास्ते (५) अपने से, (६) अपना, अपने, अपनी, (७) अपने में, अपने पर ।**

കുറിപ്പു്:— (i) **आप** എന്നതിനു് പകരം **ख़ुद** (തന്നത്താൻ) എന്നുപയോഗിക്കാം.

ഉദാ:— **मैं ख़ुद वहां जाता हूँ** ഞാൻ തന്നത്താൻ അവിടെ പോകുന്നു.

(ii) **अपना,** എന്നതു വാചകത്തിൽ സർവ്വനാമത്തെ വീണ്ടും

ആവർത്തിക്കാതിരിക്കുവാനായി ഉപയോഗിക്കപ്പെടുന്നു. ആയതു സാധാരണയായി പ്രധാനപ്പെട്ട കർത്താവിനെയാണ് സൂചിപ്പിക്കുന്നതു്.

ഉദാ:— मैं मेरे घर जाता हूँ എന്നതിനു പകരം
मैं अपने घर जाता हूँ।
तुम तुम्हारा पाठ पढ़ो—तुम अपना पाठ पढ़ो।
वह उसकी किताब पढ़ता है—वह अपनी किताब पढ़ता है।
वे उनके लिए यह काम करते हैं—वे अपने लिए यह काम करते हैं।

ക്രിയാവിശേഷണങ്ങളും നാമവിശേഷണങ്ങളും.

| | | | |
|---|---|---|---|
| सब | എല്ലാം | कई | വളരെ |
| इतना | ഇത്ര | उतना | അത്ര |
| जब | യാതൊരുസമയത്തു് | तब | അപ്പോൾ |
| जितना, जितने | എത്രമാത്രം | ऐसा | ഇങ്ങിനെ |
| अच्छी तरह | നല്ലപോലെ | बुरी तरह | ചീത്തയാകുംവണ്ണം |

ക്രിയകൾ

| | | | |
|---|---|---|---|
| चाह | ഇഷ്ടപ്പെടുക | पूछ | ചോദിക്കുക |
| बेच | വില്ക്കുക | खरीद | വിലയ്ക്കുവാങ്ങുക |
| भेज | അയക്കുക | सोच | വിചാരിക്കുക |
| बुला | വിളിക്കുക | सिखा | പഠിപ്പിക്കുക |
| प्यार कर | സ്നേഹിക്കുക | याद कर | ഓർമ്മിക്കുക |
| गा | പാടുക | बातचीत कर | സംഭാഷണം ചെയ്യു[ക. |
| प्यार | സ്നേഹം | नाच | നൃത്തം |
| याद | ഓർമ്മ | बातचीत | സംഭാഷണം. |

यह किसका घर है ?
ഇതു് ആരുടെ വീടാകുന്നു?

यह उसके भाई का घर है।
ഇതു് അവന്റെ സഹോദരന്റെ വീടാകുന്നു.

इस घर में कौन रहता है ?
ഈ വീട്ടിൽ ആർ താമസിക്കുന്നു?

इस घर में आजकल कोई नहीं रहता।
ഈയിടെ ഈ വീട്ടിൽ ആരും താമസിക്കുന്നില്ല.

तुम उसे क्यों बुलाते हो ?
നിങ്ങൾ അവനെ എന്തിനു വിളിക്കുന്നു?

किसी का बुरा मत चाहो।
ആരുടേയും തിന്മയെ ആഗ്രഹിക്കരുതു്.

मैं जब उनके घर जाती हूँ तब वे मुझे एक किताब देते हैं।
ഞാൻ അദ്ദേഹത്തിന്റെ വീട്ടിൽ പോകുമ്പോൾ അദ്ദേഹം എനിക്കു് ഒരു പുസ്തകം തരുന്നു.

जितना रुपया उनके पास है उतना किसी के पास नहीं है।
അദ്ദേഹത്തിന്റെ പക്കൽ ഉള്ളിടത്തോളം രൂപാ ആരുടെ പക്കലും ഇല്ല.

मैं कई दिन से इनके घर में रहता हूँ।
ഞാൻ വളരെ ദിവസങ്ങളായി ഇദ്ദേഹത്തിന്റെ വീട്ടിലാണു് താമസിക്കുന്നതു്.

सब को प्यार करो।
എല്ലാവരേയും സ്നേഹിക്കുവിൻ.

उस तालाब के पास एक लड़की बहुत अच्छे फल बेचती है।
ആ കുളത്തിന്റെ അടുക്കൽ ഒരു പെൺകുട്ടി വളരെ നല്ല പഴങ്ങൾ വില്ക്കുന്നുണ്ടു്.

इतना मीठा दूध तुम किससे खरीदते हो ?
ഇത്ര മധുരമുള്ള പാൽ നിങ്ങൾ ആരോടാണു് വാങ്ങിക്കുന്നതു്?

ऐसा घर इस शहर में एक भी नहीं है।
ഇങ്ങനെയുള്ള വീട്ട് ഈ പട്ടണത്തിൽ ഒന്നുപോലുമില്ല.

वह चिट्ठी तुम किसे भेजती हो?
ഈ എഴുത്ത് നിങ്ങൾ ആൎക്ക് അയക്കുന്നു?

मैं यह चिट्ठी तुम्हारे भाई के पास भेजती हूँ।
ഞാൻ ഈ കത്ത് നിങ്ങളുടെ സഹോദരന്റെ അടുക്കലേക്ക് അയക്കുന്നു.

परसों से मेरी बहिन को कोई हिन्दी नहीं सिखाता।
മിനിഞ്ഞാന്നുമുതൽ എന്റെ സഹോദരിയെ ആരും ഹിന്ദി പഠിപ്പിക്കുന്നില്ല.

जो पाठ तुम पढ़ते हो वह बहुत छोटा है।
നിങ്ങൾ പഠിക്കുന്ന പാഠം വളരെ ചെറുതാകുന്നു.

तुम यहाँ क्या सोच रहे हो?
നിങ്ങൾ ഇവിടെ എന്താണു ആലോചിക്കുന്നത്?

वह ख़ुद वहाँ जाता है।
അവൻ തന്നെത്താൻ അവിടെ പോകുന്നു.

आप ख़ुद यह काम कीजिये।
താങ്കൾ തന്നെത്താൻ ഈ ജോലി ചെയ്യാലും.

वह कभी अपनी दूकान पर नहीं बैठता है।
അവർ ഒരിക്കലും തന്റെ പീടികയിൽ ഇരിക്കുന്നില്ല.

वह अपने को सब से बड़ा समझता है।
അവൻ തന്നെത്തന്നെ എല്ലാവരിലും വെച്ച് വലിയവനായി വിചാരിക്കുന്നു.

तुम जो सोचते हो वह ठीक नहीं है।
നിങ്ങൾ വിചാരിക്കുന്നത് ശരിയല്ല.

उसको मेरा नाम याद नहीं है।
അവന് എന്റെ പേർ ഓൎമ്മയില്ല.

| | |
|---|---|
| तुम अपना काम अच्छी तरह नहीं करते । | നിങ്ങൾ നിങ്ങളുടെ ജോലി നല്ലതുപോലെ ചെയ്യുന്നില്ല. |
| यहाँ जितने आदमी रहते हैं मैं सब को जानता हूँ । | ഇവിടെ താമസിക്കുന്ന ആളുകളെ എല്ലാം ഞാനറിയുന്നു. |
| तुम उसके घर रोज़ क्यों जाते हो ? | നിങ്ങൾ അവൻെറ വീട്ടിൽ ദിവസേന എന്തിന് പോകുന്നു? |
| वह बहुत बुरी तरह गाता है | അവൻ വളരെ മോശമായിട്ടു പാടുന്നു. |
| मैं दो बजे से पाँच बजे तक उनके दफ़्तर में रहता हूँ । | ഞാൻ രണ്ടുമണി മുതൽ അഞ്ചുമണിവരെ അദ്ദേഹത്തിൻെറ ആപ്പീസ്സിൽ ഉണ്ടാകുന്നു. |
| गोमती हमेशा हिन्दी में बातचीत करती है । | ഗോമതി എല്ലായ്പ്പോഴും ഹിന്ദിയിൽ സംഭാഷണം ചെയ്യുന്നു. |
| उसका नाम पूछो । | അവൻെറ പേർ ചോദിക്കൂ. |

---

## പാഠം 11.

### ഭാവികാലം.

23. ക്രിയാധാതുക്കളോടുകൂടി ഏകവചനത്തിൽ **'एगा'** എന്നും, ബഹുവചനത്തിൽ **'एँगे'** എന്നും ചേർത്ത് ഭാവികാലമുണ്ടാക്കുന്നു. ഭാവികാലത്തിൽ **मैं** എന്നു കർത്താവായിരിക്കുമ്പോൾ **'ऊँगा'** എന്നും, **'तुम'** എന്നു കർത്താവായിരിക്കുമ്പോൾ **"ओगे"** എന്നും ക്രിയാധാതുക്കളോടുകൂടി ചേർക്കുന്നു.

ഏകവചനം

| | |
|---|---|
| **मैं खाऊँगा** | ഞാൻ ഭക്ഷിക്കും |
| **तू खाएगा** | നീ ഭക്ഷിക്കും |
| **वह खाएगा** | അവൻ ഭക്ഷിക്കും |

ബഹുവചനം.

| | |
|---|---|
| **हम खाएँगे** | ഞങ്ങൾ ഭക്ഷിക്കും |
| **तुम खाओगे** | നിങ്ങൾ ഭക്ഷിക്കും |
| **आप खाएँगे** | താങ്കൾ ഭക്ഷിക്കും |
| **वे खाएँगे** | അവർ (അദ്ദേഹം)ഭക്ഷിക്കും |

കുറിപ്പ്:—ക്രിയാധാതുക്കൾ ദീർഘസ്വരത്തിൽ അവസാനിക്കുന്നതാണെങ്കിൽ ചില സമയം **'एगा', 'एँगे', 'ऊँगा', 'ओगे'** എന്നതിനു പകരം **'वेगा', 'वेंगे', 'वूँगा', 'वोगे'** എന്നും ഉപയോഗിക്കാറുണ്ട്. ഇതുകൂടാതെ **एगा, एँगे** എന്നിവകൾക്കു പകരം **यगा, यगे** എന്നും ഉപയോഗിക്കുന്ന പതിവുണ്ട്.

**जाएगा** എന്നതിനു പകരം **जावेगा** എന്നും, **जायगा** എന്നും ഉപയോഗിക്കാം. **जाएँगे** എന്നതിനു പകരം **जावेंगे** എന്നും **जायँगे** എന്നും ഉപയോഗിക്കാം. **जाऊँगा** എന്നതിനുപകരം **जावोंगे** എന്നും ഉപയോഗിക്കാം.

**24.** ക്രിയാധാതുക്കൾ വ്യഞ്ജനത്തിൽ അവസാനിക്കുന്നതായാൽ താഴെ കാണുംപ്രകാരം രൂപങ്ങൾ ഉണ്ടാകുന്നു:—

| | |
|---|---|
| **मैं करूँगा** ഞാൻ ചെയ്യും | **हम करेंगे** ഞങ്ങൾ ചെയ്യും |
| **तू करेगा** നീ ചെയ്യും | **तुम करोगे** നിങ്ങൾ ചെയ്യും<br>**आप करेंगे** താങ്കൾ ചെയ്യും |
| **वह करेगा** അവൻ ചെയ്യും | **वे करेंगे** അവർ (അദ്ദേഹം) ചെയ്യും. |

**ले, दे, हो** എന്നീ ധാതുക്കളുടെ രൂപങ്ങൾ താഴെക്കാണുംവിധമാണ്.

ഏകവചനം

| | |
|---|---|
| मैं लूँगा | ഞാൻ എടുക്കും |
| तू लेगा | നീ എടുക്കും |
| वह लेगा | അവൻ എടുക്കും |

ബഹുവചനം

| | |
|---|---|
| हम लेंगे | ഞങ്ങൾ എടുക്കും |
| तुम लोगे | നിങ്ങൾ എടുക്കും |
| आप लेंगे | താങ്കൾ എടുക്കും |
| वे लेंगे | അവർ എടുക്കും |

25. കർത്താവ് സ്ത്രീലിംഗമായിരിക്കുമ്പോൾ ക്രിയാരൂപങ്ങളുടെ ഒടുവിലുള്ള **'गा'**, **'गे'** എന്നിവകൾ **'गी'** എന്നായി മാറുന്നു (ഇത് **आ, ए, ई** നിയമമനുസരിച്ചാണ്).

കുറിപ്പ്:—'വരും', വരാം' ഇവയ്ക്കു രണ്ടിനും വലിയവ്യത്യാസമില്ല. ഭാവികാലത്തിൽ ഒരേ രൂപം മാത്രം ഉപയോഗിച്ചാൽ മതി.

ക്രിയകൾ

| | | | |
|---|---|---|---|
| मिल | കണ്ടുമുട്ടുക, കിട്ടുക | कह | പറയുക |
| साफ़ कर | വൃത്തിയാക്കുക | विचार कर | വിചാരിക്കുക |
| नहा | കുളിക്കുക | | ആലോചിക്കുക |
| बज | മണിഅടിക്കുക | धो | കഴുകുക, അലക്കുക |
| और | ഉം, വേറെ | ज़रूर | തീർച്ചയായും |
| जल्दी | വേഗത്തിൽ, വേഗം | धीरे-धीरे | സാവധാനത്തിൽ |
| देर | (സ്ത്രീ) സമയം, താമസം | | പതുക്കെപ്പതുക്കെ |
| देर से | താമസിച്ച്, വൈകി | | മെല്ലെമെല്ലെ |
| ज़रा | കുറച്ച്, അല്പം [യിട്ട് | क़रीब | ഏകദേശം, സുമാർ |
| लोग | ആളുകൾ, ജനങ്ങൾ. | | |

| | |
|---|---|
| भैया, तुम आज शाम को क्या करोगे ? | സഹോദരാ, നിങ്ങൾ ഇന്നുവൈകുന്നേരം എന്തു ചെയ്യും? |
| मैं आज कैलास के घर जाऊँगा। | ഞാൻ ഇന്ന് കൈലാസിന്റെ വീട്ടിൽ പോകും. |
| वहाँ आज क्या है ? वहाँ क्यों जाओगे ? | അവിടെ ഇന്ന് എന്താണ്? എന്തിനായിട്ടാണ് അവിടെ പോകുന്നത് ? |
| आज कैलास की बहिन गायगी। | ഇന്ന് കൈലാസിന്റെ സഹോദരി പാടും. |
| क्या वह बहुत अच्छा गाती है ? | അവൾ വളരെ നല്ലവണ്ണം പാടുന്നുവൊ? |
| हाँ, तुम भी चलोगी ? | ഉവ്വ്, നിങ്ങളും വരുമോ? |
| हाँ, मैं ज़रूर चलूँगी, हमारे साथ और कौन कौन चलेंगे ? | ഉവ്വ് ഞാൻ തീർച്ചയായും വരാം; നമ്മുടെ കൂടെ വേറെ ആരെല്ലാം വരും? |
| नहीं, और कोई नहीं जायगा, सिर्फ़ तुम और हम जायँगे। | ഇല്ല, വേറെ ആരും വ ികയില്ല, നിങ്ങളും ഞാനും മാത്രം പോകും. |
| आप यह किताब ख़रीदेंगे ? | താങ്കൾ ഈ പുസ്തകം വിലയ്ക്കു വാങ്ങുമോ? |
| नहीं यह किताब ऐसी अच्छी नहीं है, मैं इसे नहीं ख़रीदूँगा। | ഇല്ല, ഈ പുസ്തകം അത്ര നല്ലതല്ല, ഞാനിതുവാങ്ങുകയില്ല. |
| *तुम उनसे कब मिलोगे ? | അദ്ദേഹത്തെനിങ്ങൾ എപ്പോൾ കാണും? |

---

* '**मिल**' എന്ന ക്രിയ ഉപയോഗിക്കുമ്പോൾ അദ്ദേഹത്തെ എന്നതിന് '**उनसे**' ഉപയോഗിക്കുന്നതാണ് നല്ല ശൈലി.

मैं आज थोड़ी देर में उनसे उनके घर पर मिलूँगा।
ഞാൻ ഇന്നു് കുറച്ചു സമയത്തിനുള്ളിൽ അദ്ദേഹത്തെ അദ്ദേഹത്തിൻെറ വീട്ടിൽവെച്ചു് കാണും.

वह मुझे बहुत प्यार करेगी।
അവൾഎന്നെവളരെസ്നേഹിക്കും.

वे हम से यह बात नहीं कहेंगे।
അദ്ദേഹം നമ്മളോടു് ഈ സംഗതി പറയുകയില്ല.

आज कमरा कौन साफ़ करेगा?
ഇന്നു് മുറി ആരു വൃത്തിയാക്കും?

वह कभी उस आदमी के साथ बातचीत नहीं करेगा।
അവൾ ഒരിക്കലും ആ മനുഷ്യനോടു സംസാരിക്കുകയില്ല.

तुम जल्दी आओ, मैं आज देर से जाऊँगा।
നിങ്ങൾ വേഗം പോകുവിൻ, ഞാൻ ഇന്നു് താമസിച്ചേ പോകയുള്ളൂ.

जल्दी करो, थोड़ी देर में दस बजेंगे।
വേഗമാവട്ടെ, കുറച്ചുനേരത്തിനുള്ളിൽ പത്തുമണി അടിക്കും.

तुम इतना धीरे धीरे क्यों बोलते हो?
നിങ്ങൾ ഇത്ര പതുക്കെ സംസാരിക്കുന്നതെന്തിനാണു്?

मैं आज नहीं नहाऊँगा।
ഞാൻ ഇന്നു് കുളിക്കുകയില്ല.

क़रीब दो घंटे में वे यहाँ अपने भाई के साथ आयेंगे।
ഏകദേശം രണ്ടുമണിക്കൂറിനുള്ളിൽ അദ്ദേഹം തൻെറ സഹോദരൻെറ കൂടെ ഇവിടെ വരും.

वह मेरी बात ज़रा भी नहीं सुनता।
അവൻ എൻെറ വാക്കു് ഒട്ടും കേൾക്കുന്നില്ല.

तुम खुद विचार करो और देखो, यह कहाँ तक ठीक है।
ഇതു് എത്രത്തോളം ശരിയാണെന്നു് നിങ്ങൾ തന്നത്താൻ ആലോചിച്ചുനോക്കുക.

| | |
|---|---|
| **मैं और पाँच रुपये तुम को दूँगा।** | ഞാൻ നിങ്ങൾക്ക് അഞ്ചുറുപ്പിക കൂടി തരാം. |
| **मैं दो दिन और यहाँ ठहरूँगा।** | ഞാൻ രണ്ടുദിവസംകൂടി ഇവിടെ താമസിക്കാം. |
| **और लोग इसे नहीं चाहेंगे।** | മററുള്ളവർ ഇത് ഇഷ്ടപ്പെടുകയില്ല. |

---

## പാഠം 12.

### ക്രിയകളുടെ സാധാരണരൂപം

26. ക്രിയാധാതുവിനോടുകൂടി 'ना' ചേർത്തു ക്രിയകളുടെ സാധാരണ രൂപം (Infinitive) ഉണ്ടാക്കപ്പെടുന്നു.

ഉദാ:—**खाना, पढ़ना, देखना**

27. ഈ സാധാരണ ക്രിയാരൂപങ്ങൾ രണ്ടുതരത്തിൽ ഉപയോഗിക്കുന്നു.

(1) വിധിരൂപം (2) ക്രിയാനാമം.

(1) വിധിരൂപത്തിൽ അതു എപ്പോഴും ഭാവികാലത്തെ സൂചിപ്പിക്കാനായി ഉപയോഗിക്കപ്പെടുന്നു.

ഉദാ:—**तुम यह काम मत करना।** നിങ്ങൾ ഈ പ്രവൃത്തി ചെയ്യരുത് (ഭാവിയിൽ).

**वहाँ कभी मत जाना।** അവിടെ ഒരിക്കലും പോകരുത്.

(2) ക്രിയ നാമമായി ഉപയോഗിക്കുമ്പോൾ സാധാരണ പുല്ലിംഗനാമശബ്ദങ്ങളെപ്പോലെ ഉപയോഗിക്കപ്പെടുന്നു.

ഉദാ:—**देर से जागना बहुत बुरा है।** താമസിച്ച് എഴുന്നേല്ക്കുന്നതു വളരെ ചീത്തയാണ്.

**क्या उसका जाना ज़रूरी है ?** — അവൻ പോകേണ്ടതു് അത്യാവശ്യമാണോ?

28. ക്രിയകളുടെ സാധാരണരൂപങ്ങളുടെ '**ना**' വിഭക്തിപ്രത്യയങ്ങൾ ചേരുമ്പോൾ '**ने**' എന്നായിത്തീരുന്നു. (നിയമം 13 നോക്കുക).

ഉദാ:—**वह पढ़ने के लिए यहाँ आता है।** — അവൻ വായിക്കാനായിട്ടു ഇവിടെ വരുന്നു.

**खूब पढ़ने से परीक्षा में पास करोगे।** — നല്ലവണ്ണം വായിക്കുന്നതുകൊണ്ടു നിങ്ങൾ പരീക്ഷയിൽ ജയിക്കും.

**वहाँ जाने में देर मत करो।** — അവിടെ പോകുവാൻ വൈകിക്കൂടരുതു്.

കുറിപ്പു്:— '**के लिए**' എന്നതു കഴിഞ്ഞു് **आ** അഥവാ **जा** എന്നീ ക്രിയകൾ വരികയാണെങ്കിൽ '**के लिए**' എന്നതു് ഉപേക്ഷിക്കാവുന്നതാണു്.

ഉദാ:—**वह रोज़ इधर पढ़ने आता है।** — അവൻ ദിവസേന പഠിക്കുവാൻ ഇവിടെ വരുന്നു.

**मैं खाने जाता हूँ।** — ഞാൻ ഭക്ഷണം കഴിക്കുവാൻ പോകുന്നു.

നാമങ്ങൾ

| | | | |
|---|---|---|---|
| **आँख** (സ്ത്രീ) | കണ്ണു് | **कान** | ചെവി |
| **बाल** | രോമം, തലമുടി | **बदन, शरीर** | ശരീരം |
| **सूरज** | സൂര്യൻ | **चाँद** | ചന്ദ്രൻ |
| **छुट्टी** (സ്ത്രീ) | ഒഴിവു്, അവധി | **चीज़** (സ്ത്രീ) | സാധനം, വസ്തു |
| **वक्त, समय** | സമയം, നേരം | **बार** (സ്ത്രീ) | പ്രാവശ്യം, തവണ |
| **प्याला** | കപ്പു്, കോപ്പ | | |

## സംയോജക അവ്യയങ്ങൾ (ഘടകങ്ങൾ)

| | | | |
|---|---|---|---|
| **और** | ഉം | **या** | അല്ലെങ്കിൽ (ഓ) |
| **लेकिन, पर** | എന്നാൽ | **अगर** | എങ്കിൽ |
| **क्योंकि** | എന്തുകൊണ്ടെന്നാൽ | **कि** | എന്ന് |
| **इसलिए** | അതുകൊണ്ട് | **तो भी** | എങ്കിലും, എന്നാലും |

## നാമവിശേഷണങ്ങൾ

| | | | |
|---|---|---|---|
| **ठंडा** | തണുപ്പുള്ള | **गरम** | ചൂടുള്ള |
| **तेज़** | തീക്ഷ്ണമായ, മൂർച്ചയുള്ള, ചൊടിയുള്ള, വേഗമുള്ള, വേഗത്തിൽ | **कड़ा, सख्त** | കട്ടപ്പമുള്ള, കഠിനമായ |
| **मुलायम** | മാർദ്ദവമുള്ള | **सुस्त** | മടിയുള്ള |
| **खूबसूरत, सुन्दर** | ഭംഗിയുള്ള | **उमदा** | നല്ല; ഒന്നാംതരം |
| | | **ताज़ा** | പുതിയ (Fresh) |
| **आसान** | എളുപ്പമുള്ള | **मुश्किल** | വിഷമമുള്ള, വിഷമം, പ്രയാസമുള്ള |
| **बेवकूफ़** | വിഡ്ഢിയായ | **अक्लमंद** | ബുദ്ധിസാമർത്ഥ്യമുള്ള |

| | |
|---|---|
| **कल छुट्टी है, इसलिए तुम स्कूल मत जाना।** | നാളെ ഒഴിവാണ്, അതുകൊണ്ട് നീ സ്കൂളിൽ പോകരുത്. |
| **ताज़ा फल खाना अच्छा है।** | പുതിയ പഴങ്ങൾ തിന്നുന്നതു നല്ലതാണ്. |
| **हमारी आँख देखने के लिए और कान सुनने के लिए हैं।** | നമ്മുടെ കണ്ണ് കാണുന്നതിനും, ചെവി കേൾക്കുന്നതിനും, വേണ്ടിയാകുന്നു. |
| **सूरज निकलने में अभी देर है।** | സൂര്യൻ ഉദിക്കാൻ ഇനിയും താമസമുണ്ട്. |

| | |
|---|---|
| जल्दी उठो, यह सोने का वक़्त (समय) नहीं है। | വേഗം എഴുന്നേല്പിൻ, ഇതു് ഉറങ്ങാനുള്ള സമയമല്ല. |
| ठंडे पानी से नहाना शरीर के लिए बहुत अच्छा है। | തണുത്ത ജലംകൊണ്ടു് കുളിക്കുന്നതു് ശരീരത്തിനു് വളരെ നല്ലതാകുന്നു. |
| यह काम करना उनके लिए बहुत मुश्किल नहीं है। | ഈ ജോലിചെയ്യുന്നതു് അദ്ദേഹത്തിനു വളരെ വിഷമമുള്ളതല്ല. |
| यह उनके लिए बहुत आसान है। | ഇതു് അദ്ദേഹത്തിനു വളരെ എളുപ്പമുള്ളതാകുന്നു. |
| किसी काम को मुश्किल मत समझो। | യാതൊരു പ്രവൃത്തിയും ബുദ്ധിമുട്ടുള്ളതായി വിചാരിക്കരുതു്. |
| उसका लड़का पढ़ने-लिखने में बड़ा तेज़ है। | അവന്റെ കുട്ടി പഠിക്കുന്നതിലും എഴുതുന്നതിലും വളരെ സാമർത്ഥ്യമുള്ളവനാണു്. |
| उसके बाल बहुत मुलायम और लंबे हैं। | അവളുടെ തലമുടി വളരെ മാർദ്ദവമുള്ളതും, നീളമുള്ളതുമാകുന്നു. |
| कल से वे दफ़्तर नहीं जाते, क्योंकि उनकी तबियत अच्छी नहीं है। | ഇന്നലെമുതൽ അദ്ദേഹം ആഫീസിൽ പോകുന്നില്ല, എന്തെന്നാൽ അദ്ദേഹത്തിന്റെ ശരീരസ്ഥിതി നല്ലതല്ല. |
| मैं अपना पाठ रोज़ याद करता हूँ, इसलिए उस्ताद मुझे प्यार करते हैं। | ഞാൻ നിത്യവും എന്റെ പാഠങ്ങൾ ഉരുവിടുന്നു, അതുകൊണ്ടു് ഗുരുനാഥൻ എന്നെ സ്നേഹിക്കുന്നു. |

तुम रोज़ दो बार मेरे घर के पास आते हो, लेकिन मुझसे एक बार भी नहीं मिलते ।

നിങ്ങൾ ദിവസവും രണ്ടുപ്രാവശ്യം എൻെറ വീട്ടിൻെറ സമീപം വരുന്നുണ്ട്, എന്നാൽ എന്നെ ഒരു പ്രാവശ്യമെങ്കിലും കാണുന്നില്ല.

राम कहता है कि उसकी बहिन बड़ी अक़्लमन्द है ।

രാമൻെറ സഹോദരി വളരെ ബുദ്ധിയുള്ളവളാണെന്ന് അവൻ പറയുന്നു.

उनका कहना है कि बाज़ार की किसी दूकान में यह चीज़ नहीं है ।

അങ്ങാടിയിലുള്ള യാതൊരു പീടികയിലും ഈ സാധനമില്ലെന്നാണ് അദ്ദേഹം പറയുന്നത്.

वह बेवकूफ़ है, तो भी इस बात को अच्छी तरह समझता है ।

അവൻ വിഡ്ഢിയാണ്, എന്നാലും ഈ സംഗതി നല്ലപോലെ മനസ്സിലാക്കുന്നുണ്ട്.

यह लड़का बड़ा सुस्त है, यह कभी अपना काम नहीं करता ।

ഈ കുട്ടി വലിയ മടിയനാണ്, അവൻ ഒരിക്കലും തൻെറ ജോലി ചെയ്യുന്നില്ല.

तुम बड़ी कड़ी बातें कहते हो ।

നിങ്ങൾ വളരെ കഠിനമായ വാക്കുകൾ പറയുന്നു.

यह कपड़ा बहुत उमदा है, तुम इसे अपने साथ रखो ।

ഈ തുണി വളരെ നല്ലതാണ്, നിങ്ങൾ ഇതു നിങ്ങളുടെ പക്കൽ വെക്കുവിൻ.

यह तस्वीर बड़ी ख़ूबसूरत है ।

ഈ പടം വളരെ ഭംഗിയുള്ളതാകുന്നു.

| | |
|---|---|
| तुम इस छुट्टी में बंगलोर जाओगे या मद्रास में रहोगे ? | നിങ്ങൾ ഈ ഒഴിവിൽ ബംഗളൂരിലേയ്ക്കു് പോകുമോ അതോ മദ്രാസിൽ താമസിക്കുമോ? |
| मैं कुछ दिन मद्रास में रहूँगा और कुछ दिन के लिए ऊटी जाऊँगा । | ഞാൻ കുറച്ചു ദിവസം മദ്രാസിൽ താമസിക്കുകയും, കുറച്ചുദിവസത്തേക്കു് ഊട്ടിയിലേക്കു് പോകുകയും ചെയ്യും. |
| यह आदमी देखने में बड़ा खूबसूरत है, पर उसमें विद्या नहीं है। | ആ മനുഷ്യൻ കാഴ്ചയിൽ വളരെ സുന്ദരനാണു്, എന്നാൽ അവനു് പഠിപ്പില്ല. |
| मैं अक्सर अपने दोस्तों से मिलने वहाँ जाता हूँ । | ഞാൻ സാധാരണയായി എന്റെ സ്നേഹിതന്മാരെ കാണുവാൻ അവിടെ പോകാറുണ്ടു്. |
| तुम मेरे आने तक वहाँ ठहरो । | ഞാൻ വരുന്നതുവരെ നിങ്ങൾ അവിടെ താമസിക്കുക. |
| एक प्याला गरम चाय लाओ । | ഒരു കോപ്പ ചൂടുള്ള ചായ കൊണ്ടുവരു |

---

## പാഠം 13.

### ലിംഗവും വചനവും

### ലിംഗം.

**29.** ഹിന്ദിയിൽ സ്ത്രീലിംഗം, പുല്ലിംഗം എന്നീ രണ്ടു ലിംഗങ്ങൾ മാത്രമേയുള്ളൂ.

**30.** ഹിന്ദിയിൽ പുരുഷന്മാരുടെ പേരുകൾ പുല്ലിംഗങ്ങളും സ്ത്രീകളുടെ പേരുകൾ സ്ത്രീലിംഗങ്ങളുമാകുന്നു.

31. നപുംസകലിംഗങ്ങളിൽ ചിലതു് പുല്ലിംഗങ്ങളും ചിലതു് സ്ത്രീലിംഗങ്ങളുമായിരിക്കും. അവയെ സംബന്ധിച്ചു പൂർണ്ണമായ നിയമങ്ങൾ ഹിന്ദിയിലില്ലാത്തതിനാൽ സ്ത്രീലിംഗപുല്ലിംഗങ്ങൾ ഏതാണെന്നു് കണ്ടുപിടിക്കുന്ന കാര്യത്തിൽ സ്വല്പം വിഷമം നേരിടും. എങ്കിലും താഴെ പറയുന്ന നിയമങ്ങൾ അവയെ തിരിച്ചറിയുന്നതിനു് ഉപയോഗപ്രദങ്ങളായിരിക്കും.

(1) 'अ', 'आ' എന്നീ സ്വരങ്ങളിൽ അവസാനിക്കുന്ന നപുംസകലിംഗങ്ങൾ ഹിന്ദിയിൽ പുല്ലിംഗങ്ങളായിരിക്കും.

ഉദാ:— **फल, घर, कमरा, रास्ता** (വഴി) ആദിയായവ.

കുറിപ്പു്:— ചില നാമങ്ങൾ ഈ നിയമത്തെ അനുസരിക്കുന്നില്ല. മേൽപ്രകാരം വരുന്ന അവസരങ്ങളിൽ നാമവിശേഷണങ്ങൾകൊണ്ടോ, അല്ലാത്തപക്ഷം ക്രിയകളുടെ പ്രയോഗംകൊണ്ടോ അവയെ തിരിച്ചറിയാൻ കഴിയുന്നതാണു്.

(2) ദിവസങ്ങൾ, മാസങ്ങൾ, പർവ്വതങ്ങൾ എന്നിവകളുടെ പേരുകൾ പുല്ലിംഗങ്ങളാകുന്നു.

(3) 'इ', 'ई' എന്നീ സ്വരങ്ങളിൽ അവസാനിക്കുന്ന നപുംസകനാമങ്ങൾ സാധാരണയായി സ്ത്രീലിംഗങ്ങളായിരിക്കും.

ഉദാ:— **कुर्सी, घड़ी** ആദിയായവ.

**पानी** - വെള്ളം, **दही** - തൈർ, **घी** - നെയ്യു്, **मोती** - മുത്തു്, **जी** - മനസ്സു് എന്നീ വാക്കുകൾ മാത്രം ഈ നിയമത്തെ അനുസരിക്കുകയില്ല.

(4) നദിയുടേയും, ഭാഷകളുടേയും പേരുകൾ സ്ത്രീലിംഗങ്ങളായിരിക്കും.

ഉദാ:— **गंगा, यमुना, कृष्णा, कावेरी, हिन्दी, तमिल** മുതലായവ; എന്നാൽ **सिन्धु, ब्रह्मपुत्र** എന്നിവകൾ പുല്ലിംഗങ്ങളാണു്.

32. ഒരു നപുംസകനാമത്തിന്റെ ലിംഗം ശരിയായി അറിയാത്ത പക്ഷം അതിനെ പുല്ലിംഗത്തിൽ ഉപയോഗിക്കുന്നതാണ് അധികം നല്ലത്.

വചനം.

33. ഹിന്ദിയിൽ ഏകവചനമെന്നും, ബഹുവചനമെന്നും രണ്ട് വചനങ്ങൾ മാത്രമേയുള്ളൂ.

34. ബഹുവചനമുണ്ടാക്കുവാനുള്ള നിയമങ്ങൾ:—

(1) 'आ'കാരാന്തങ്ങളായ നാമശബ്ദങ്ങൾ ഒഴിച്ച് വേറെ യാതൊരു പുല്ലിംഗനാമത്തിനും, ബഹുവചനത്തിൽ മാററമുണ്ടാകുന്നില്ല.

ഉദാ:—घर - വീട്, വീടുകൾ. (നിയമം9—നോക്കുക.)

കുറിപ്പ്:—ഇങ്ങിനെയുള്ള സന്ദർഭങ്ങളിൽ ക്രിയകളിൽ നിന്നോ, വിശേഷണങ്ങളിൽനിന്നോ അവയുടെ വചനം കണ്ടുപിടിക്കാവുന്നതാണ്.

(2) 'आ'കാരാന്ത പുല്ലിംഗശബ്ദങ്ങളെ ബഹുവചനമാക്കുമ്പോൾ 'ए'കാരാന്തമാക്കി മാററുന്നു.

ഉദാ:—लड़का—लड़के, घोड़ा—घोड़े ഇത്യാദി.

(3) 'अ'കാരാന്തങ്ങളായ സ്ത്രീലിംഗശബ്ദങ്ങൾ ബഹുവചനമാകുമ്പോൾ 'एँ' എന്നൊടുവിൽ ചേക്കുന്നു.

ഉദാ:—पुस्तक—पुस्तकें, आँख—आँखें

(4) 'इ'കാരാന്ത സ്ത്രീലിംഗശബ്ദങ്ങളോടുകൂടി 'याँ' എന്നു ചേത്തും, 'ई'കാരാന്തങ്ങളായ സ്ത്രീലിംഗശബ്ദങ്ങളെ ഹ്രസ്വമാക്കി 'याँ' എന്നു ചേത്തും ബഹുവചനമുണ്ടാക്കുന്നു.

ഉദാ:—लड़की—लड़कियाँ, तिथि—तिथियाँ

(5) മററു സ്വരങ്ങളിലവസാനിക്കുന്ന സ്ത്രീലിംഗശബ്ദങ്ങളുടെ ഒടുവിൽ 'यें' എന്നോ 'एँ' എന്നോ ചേൎത്തു ബഹുവചനമുണ്ടാക്കുന്നു.

ഉദാ:—माता—मातायें, माताएँ; दवा—दवायें, दवाएँ;
वस्तु—वस्तुयें, वस्तुएँ।

35. വിഭക്തിപ്രത്യയങ്ങൾ ചേൎക്കപ്പെടുന്ന നാമങ്ങളോടു് സ്ത്രീലിംഗവും (പുല്ലിംഗവും) 'ओं' എന്നു ചേൎത്താൽ ബഹുവചനമായിത്തീരുന്നു. മുൻപ്രസ്താവിച്ച നിയമങ്ങൾ ഇതിനു ബാധകങ്ങളല്ല.

ഉദാ:—लड़का—लड़कों को, पुस्तक—पुस्तकों से,
कमरा—कमरों में

കുറിപ്പു്— 'ई' എന്നോ, 'इ' എന്നോ ഉള്ള സ്വരത്തിൽ അവസാനിക്കുന്ന നാമപദങ്ങളാണെങ്കിൽ 'ओं' എന്നതിനുപകരം 'यों' എന്നും ചേൎക്കപ്പെടാറുണ്ടു്.

ഉദാ:—स्त्री—स्त्रियों से, कुर्सी—कुर्सियों पर

36. സംബോധനയിൽ ബഹുവചനങ്ങളുടെ അവസാനത്തിൽ 'ओ' എന്നു ചേൎക്കണം.

ഉദാ:—हे बालको! ऐ लड़को! ओ स्त्रियो! (ഇത്യാദി)

37. हम, तुम, आप, ये, वे എന്ന ബഹുവചനസൎവ്വനാമങ്ങൾ സാധാരണയായി ഏകവചനമായും ഉപയോഗിക്കാറുണ്ടു്. ബഹുവചനത്തെ സൂചിപ്പിക്കേണ്ടപ്പോൾ മേൽപറഞ്ഞ വാക്കുകളോടു് 'लोग' എന്നും ചേൎക്കാറുണ്ടു്.

ഉദാ:—हम लोग, आप लोग, ये लोग, वे लोग।

---

## പാഠം 14.

### വാക്യാവലികൾ

| | | | |
|---|---|---|---|
| वर्ष, साल | കൊല്ലം, ആണ്ട് | महीना, मास | മാസം |
| जगह | (സ്ത്രീ) സ്ഥലം | किनारा | വക്ക്, തീരം, കര |
| किराया | വാടക, കൂലി (വണ്ടിക്കൂലി) | पिता, बाप | അച്ഛൻ |
| | | अकेले | തനിയെ |
| बढ़िया | വിശേഷമായ, ഒന്നാംതരമായ | कम से कम | കുറഞ്ഞപക്ഷം |
| | | हो कर | ഊടെ, വഴിയായി |
| ठीक | ശരിയായ | लग | തുടങ്ങുക |
| लायक़ | യോഗ്യമായ, തക്ക | ठहरना | കാത്തുനില്ക്കുക, താമസിക്കുക |
| अच्छा | നല്ലത് (ആകട്ടെ) | | |
| चाह | ആവശ്യം, ആഗ്രഹം (ആഗ്രഹിക്കുക) | रवाना हो | പുറപ്പെടുക |
| | | निकलना | പുറത്തുപോകുക |
| पहुँच | എത്തുക | बस | മതി (പര്യാപ്തമായ) |
| बिजली | (സ്ത്രീ) വിദ്യുച്ഛക്തി, മിന്നൽ | बिजली की गाड़ी | വിദ്യുച്ഛക്തികൊണ്ടു ഓടുന്ന വണ്ടി (ട്രാംവണ്ടി) |
| बजा | കൊട്ടുക (വാദ്യങ്ങൾ വായിക്കുക) | बाजा | വാദ്യം |

| | |
|---|---|
| आजकल आप कहाँ रहते हैं? | ഈയിടെ താങ്കൾ എവിടെയാണു താമസിക്കുന്നതു്? |
| मैं दो वर्ष से काशी में रहता हूँ। | ഞാൻ രണ്ടുവർഷമായിട്ടു കാശിയിലാണ് താമസിക്കുന്നതു്. |
| काशी कैसी जगह है? | കാശി എങ്ങിനെയുള്ള സ്ഥലമാകുന്നു? |
| काशी गंगा नदी के किनारे पर एक बहुत बढ़िया शहर है। | കാശി ഗംഗാനദിയുടെ തീരത്തുള്ള വളരെ നല്ല ഒരു പട്ടണമാണ്. |

| | |
|---|---|
| यहाँ से काशी जाने का रास्ता किधर से है ? | ഇവിടെ നിന്നു് കാശിക്കു് പോകാനുള്ള വഴി എവിടെക്കൂടെയാണു്? |
| यहाँ से कलकत्ते होकर हम वहाँ जाते हैं । | ഇവിടെനിന്നു് കല്ക്കത്തവഴിയായി നാം അവിടെ പോകുന്നു. |
| वहाँ पहुँचने में कितने दिन लगते हैं और वहाँ तक का किराया क्या है ? | അവിടെ എത്തുവാൻ എത്ര ദിവസം വേണ്ടിവരും? അവിടെ വരെ വണ്ടിക്കൂലി എന്താണു്? |
| यहाँ से काशी पहुँचने में तीन दिन लगते हैं और मद्रास से वहाँ तक का किराया क़रीब तीस रुपया है । | ഇവിടെനിന്നു് കാശിയിൽ എത്താൻ മൂന്നുദിവസം വേണം. മദ്രാസിൽനിന്നു് അവിടെ വരെ വണ്ടിക്കൂലി ഏകദേശം മുപ്പതു് രൂപയാകുന്നു. |
| आप फिर काशी के लिए कब रवाना होंगे ? | താങ്കൾ ഇനി എപ്പോൾ കാശിക്കു പുറപ്പെടും? |
| मैं दस दिन में रवाना होऊँगा । | ഞാൻ പത്തുദിവസത്തിനുള്ളിൽ പുറപ്പെടും. |
| अच्छा, इस बार मैं भी आपके साथ चलूँगा, मैं काशी में कुछ दिन रहना चाहता हूँ। | ആകട്ടെ, ഈ പ്രാവശ്യം ഞാനും താങ്കളുടെ കൂടെ വരാം, ഞാൻ കാശിയിൽ കുറച്ചുദിവസം താമസിക്കുവാനാഗ്രഹിക്കുന്നു. |
| तुम अकेले चलोगे या तुम्हारे साथ तुम्हारे माँ-बाप भी जायेंगे ? | നിങ്ങൾ തനിയെ വരുമൊ, അതൊ നിങ്ങളുടെകൂടെ നിങ്ങളുടെ അമ്മയും അച്ഛനുംകൂടി വരുമോ? |

पिताजी के बारे में मैं नहीं जानता, लेकिन माँ ज़रूर मेरे साथ आयेंगी, मैं अकेले वहाँ नहीं जाना चाहता।

അച്ഛനെപ്പററി എനിക്ക് അറിഞ്ഞുകൂട, എന്നാൽ അമ്മ തീൎച്ചയായും എന്റെകൂടെ വരും. ഞാൻ തനിയെ അവിടെ പോകുവാനാഗ്രഹിക്കുന്നില്ല.

तुम काशी में कितने दिन ठहरोगे?

നിങ്ങൾ കാശിയിൽ എത്ര ദിവസം താമസിക്കും?

अभी कुछ ठीक नहीं है, लेकिन कम से कम दो महीने मैं वहाँ ज़रूर ठहरूँगा।

ഇപ്പോൾ ഒന്നും തീൎച്ചയില്ല; എന്നാൽ ഞാൻ കുറഞ്ഞപക്ഷം രണ്ടുമാസമെങ്കിലും അവിടെ തീൎച്ചയായും താമസിക്കും.

काशी में और उसके नज़दीक क्या क्या चीज़ें और जगहें देखने लायक हैं?

കാശിയിലും അതിന്നടുത്തും എന്തെല്ലാം സാധനങ്ങളും സ്ഥലങ്ങളും കാണുവാൻ പററിയവയാണ്.

काशी में विश्वनाथजी का मंदिर, हिन्दु-विश्व-विद्यालय, और गंगा का किनारा देखने लायक हैं।

കാശിയിൽ വിശ്വനാഥക്ഷേത്രവും, ഹിന്ദുസൎവ്വകലാശാലയും ഗംഗയുടെ തീരവും കാണുവാൻ പററിയവയാണ്.

काशी से थोड़ी दूर पर सारनाथ का मंदिर है।

കാശിയിൽനിന്ന് കുറച്ചു ദൂരത്തായി സാരനാഥക്ഷേത്രമുണ്ട്.

क्या काशी में बिजली की गाड़ियाँ भी हैं?

കാശിയിൽ ട്രാം വണ്ടികളും ഉണ്ടോ?

नहीं, वहाँ बिजली की गाड़ियाँ नहीं हैं, लेकिन घोड़ा गाड़ियाँ मिलती हैं।

ഇല്ല, അവിടെ ട്രാം വണ്ടികൾ ഇല്ല, എന്നാൽ കുതിരവണ്ടികൾ കിട്ടും.

| | |
|---|---|
| रघुनाथ जी की दो लड़कियाँ काशी में संस्कृत और अंग्रेज़ी पढ़ती हैं। | രഘുനാഥജിയുടെ രണ്ട് പെൺകുട്ടികൾ കാശിയിൽ സംസ്കൃതവും ഇംഗ്ലീഷും പഠിക്കുന്നുണ്ട്. |
| लड़कियों के पिता भी वहीं रहते हैं। | പെൺകുട്ടികളുടെ അച്ഛനും അവിടെത്തന്നെ താമസിക്കുന്നു. |
| वे लोग गंगा के किनारे एक बड़े सुन्दर मकान में रहते हैं। | അവരെല്ലാം ഗംഗയുടെതീരത്തു വളരെ മനോഹരമായ ഒരു കെട്ടിടത്തിലാണ് താമസിക്കുന്നത്. |
| वे दो महीने में मद्रास आयँगे। | അവർ രണ്ട് മാസത്തിനുള്ളിൽ മദിരാശിയിൽ വരും. |
| कौन बाजा बजा रहा है? | ആരാണ് വാദ്യം മുഴക്കിക്കൊണ്ടിരിക്കുന്നത്? |

---

## പാഠം 15.

### ഭൂതകാലം.

38. ക്രിയാധാതുവിനോടുകൂടി '**आ**' എന്നോ '**या**' എന്നോ ചേർത്തു സാമാന്യഭൂതകാലമുണ്ടാക്കപ്പെടുന്നു.

ക്രിയാധാതു വ്യഞ്ജനത്തിലവസാനിക്കുമ്പോൾ '**आ**' എന്നു ചേർക്കപ്പെടുന്നു.

ഉദാ:— **पढ़—पढ़ा, लिख—लिखा, बोल—बोला** ഇത്യാദി.

ക്രിയാധാതു സ്വരത്തിലവസാനിക്കുമ്പോൾ '**या**' എന്നു ചേർക്കപ്പെടുന്നു.

ഉദാ:—**सो—सोया, आ—आया, ला—लाया, नहा—नहाया, धो—धोया** ഇത്യാദി.

എന്നാൽ ക്രിയാധാതു 'ई' എന്നോ 'ऊ' എന്നോ അവസാനി ക്കുന്നതായാൽ അതിനെ യഥാക്രമം इ എന്നോ उ എന്നോ ഹ്രസ്വ മാക്കിയിട്ടുവേണം 'या' എന്നോ 'वा' എന്നോ ചേർക്കുവാൻ.

ഉദാ:—पी—पिया, छू (തൊടുക) छुवा (छुआ)

താഴെ പറയുന്ന ക്രിയകൾ മേൽപറഞ്ഞ നിയമത്തെ അനുസ രിക്കുന്നില്ല.

ഉദാ:—दे—दिया, ले—लिया, जा—गया, कर—किया, हो (ആയിത്തീരുക, സംഭവിക്കുക) हुआ ।

39. പുല്ലിംഗക്രിയാരൂപങ്ങളുടെ ഭൂതകാലഏകവചനരൂപ ങ്ങളെ आ, ए, ई നിയമമനുസരിച്ചു് മാററി ബഹുവചനസ്ത്രീലിംഗ രൂപങ്ങളുണ്ടാക്കുന്നു. (നിയമം 5 നോക്കുക.)

ഉദാ:—पढ़ा, पढ़े, पढ़ी; खाया, खाये, खायी; गया, गये, गयी; सोया, सोये, सोयी ഇത്യാദി

पिया, दिया, लिया, किया എന്നിവകളുടെ സ്ത്രീലിംഗ രൂപങ്ങൾ യഥാക്രം पी, दी, ली, की എന്നായിത്തീരുന്നു.

ഏകവചനത്തോടു് അനുനാസികചിഹ്നം ചേർത്തു് സ്ത്രീലിംഗ ബഹുവചനമുണ്ടാക്കുന്നു.

ഉദാ.—खायीं, गयीं, पीं, दीं, लीं, कीं ഇത്യാദി.

ഭൂതകാലത്തിൽ താഴെ പറയുന്ന നിയമങ്ങൾ പ്രത്യേകം മന സ്സിലാക്കേണ്ടതാണു്. ഇവയെ 'ने' നിയമങ്ങൾ എന്നു പറയുന്നു.

40. ഒരു അകർമ്മകക്രിയ അതിൻെറ ലിംഗം, വചനം, പുരു ഷൻ ഇവയനുസരിച്ചു മാറുന്നതാണു്.

ഉദാ:—मैं सोया, हम सोये, कृष्ण सोया, राधा सोयी ।

കുറിപ്പു്:— ला - കൊണ്ടുവരിക, बोल - പറയുക, भूल - മറ

ക്കുക, ഈ ക്രിയകൾ ഹിന്ദിയിൽ അകർമ്മകക്രിയകളായി ഉപയോഗിക്കപ്പെടുന്നു.

ഉദാ:—मैं लाया — ഞാൻ കൊണ്ടുവന്നു.
वह बोला — അവൻ പറഞ്ഞു.
तुम भूले — നിങ്ങൾ മറന്നു

41. ഒരു ഭൂതകാലസകർമ്മകക്രിയയുടെ കർത്താവിനോടുകൂടെ എപ്പോഴും 'ने' എന്ന പ്രത്യയം ചേർന്നിരിക്കും.

ഉദാ:—रामने खाया — രാമൻ തിന്നു.
मैंने देखा — ഞാൻ കണ്ടു.
उसने सुना — അവൻ (അവൾ) കേട്ടു.

41എ. സകർമ്മകക്രിയകളുടെ ഭൂതകാലരൂപങ്ങൾ ലിംഗത്തിലും വചനത്തിലും അതിൻെറ കർമ്മത്തെ അനുസരിച്ചിരിക്കുന്നു.

ഉദാ:—मैंने एक घोड़ा देखा — ഞാൻ ഒരു കുതിരയെ കണ്ടു.
मैंने दस घोड़े देखे — ഞാൻ പത്തു കുതിരകളെ കണ്ടു.
मैंने एक घोड़ी देखी — ഞാൻ ഒരു പെൺകുതിരയെ കണ്ടു.
मैंने दस घोड़ियाँ देखीं — ഞാൻ പത്തു് പെൺകുതിരകളെ കണ്ടു.

എന്നാൽ കർമ്മത്തിനോടു് को എന്ന വിഭക്തിപ്രത്യയം ചേർന്നിരിക്കുകയോ, കർമ്മം ലുപ്തമായിരിക്കുകയോ ചെയ്യുന്നപക്ഷം ആ സകർമ്മകക്രിയയുടെ ഭൂതകാലരൂപം കർമ്മത്തിനെ അനുസരിക്കാതെ സദാ പ്രഥമപുരുഷൻ പുല്ലിംഗം ഏകവചനരൂപത്തിലായിരിക്കും.

ഉദാ:—मैंने देखा, उसने देखा, सीता ने देखा, मैंने उस स्त्री को देखा, उसने मेरी बहिन को देखा ഇത്യാദി.

കുറിപ്പു്:—को പ്രത്യയത്തിൻെറ പ്രയോഗം അറിവാൻ നിയമം 11 നോക്കുക.

42. वे, ये, कौन, जो എന്നീ ബഹുവചനങ്ങളോടുകൂടി, 'ने' എന്നു് ചേർക്കുമ്പോൾ അതു് യഥാക്രമം उन्होंने, इन्होंने, किन्होंने, जिन्होंने എന്നായിത്തീരുന്നു.

ഉദാ:— उन्होंने आपसे क्या कहा? അവർ താങ്കളോടു് എന്തു് പറഞ്ഞു?

यह काम किन्होंने किया? ഈ പ്രവൃത്തി ആർ ചെയ്തു?

इन्होंने बहुत ठीक कहा। ഇവർ വളരെ ശരിയാണു് പറഞ്ഞതു്.

| | | | |
|---|---|---|---|
| रवाना | പുറപ്പെടൽ | रवाना हो | പുറപ്പെടുക (അകർമ്മകം) |
| | | रवाना कर | പുറപ്പെടുവിക്കുക (സ. ക.) |
| शुरू | ആരംഭം | शुरू हो | ആരംഭിക്കുക (അക.) |
| | | शुरू कर | ആരംഭിക്കുക (സക.) |
| खतम | അവസാനം | खतम हो | അവസാനിക്കുക (അക) |
| | | खतम कर | അവസാനിപ്പിക്കുക (സക.) |
| पूरा | പൂർണ്ണം | पूरा हो | പൂർണ്ണമാകുക (അക) |
| | | पूरा कर | പൂർണ്ണമാക്കുക (സക.) |
| कोशिश | (സ്ത്രീ) പരിശ്രമം | कोशिश कर | പരിശ്രമിക്കുക (സക.) |
| आशा | (സ്ത്രീ) ആശ | आशा कर | ആശിക്കുക (സക.) |
| मदद | (സ്ത്രീ) സഹായം | मदद कर | സഹായിക്കുക (സക.) |
| माफ़ी | (സ്ത്രീ) മാപ്പു് | माफ़ कर | മാപ്പുകൊടുക്കുക, ക്ഷമിക്കുക (സക.) |
| देर | (സ്ത്രീ) താമസം, നേരം | देर कर | താമസിപ്പിക്കുക, വൈകിക്കുക (സക.) |
| खुश | സന്തോഷമുള്ള | खुश हो | സന്തുഷ്ടനാവുക (അക.) |

| | | | |
|---|---|---|---|
| पकड़ | പിടിക്കുക. | बना | ഉണ്ടാക്കുക, പണിയുക. |
| था | ആയിരുന്നു. | थे | (പു. ബ. വ.) ആയിരുന്നു. |
| थी | (സ്ത്രീ) ആയിരുന്നു. | थीं | (സ്ത്രീ. ബ. വ.) ആയിരുന്നു. |
| सभा | (സ്ത്രീ) യോഗം, സഭ. | अदालत | കോടതി. |
| इनाम | സമ്മാനം. | लाभ | ലാഭം. |
| समझ | (സ്ത്രീ) അറിവ്, വിവേകം. | लेख | ലേഖനം, ഉപന്യാസം. |
| शायद | പക്ഷെ. | सवेरा | പ്രഭാതം. |
| पा | പ്രാപിക്കുക, കിട്ടുക. | कभी | എപ്പോഴെങ്കിലും, ഒരിക്കലും. |

| | |
|---|---|
| आज तुमने क्या खाया ? | ഇന്ന് നിങ്ങൾ എന്ത് ഭക്ഷിച്ചു? |
| मैंने आज भात खाया । | ഞാനിന്ന് ചോറുണ്ടു. |
| तुमने आज रोटी क्यों नहीं खायी ? | നിങ്ങൾ ഇന്ന് റൊട്ടി എന്തുകൊണ്ട് തിന്നില്ല? |
| अम्मा ने घर में आज रोटियाँ नहीं बनायीं । | അമ്മ ഇന്ന് വീട്ടിൽ റൊട്ടിയുണ്ടാക്കിയില്ല. |
| कल कृष्ण कहाँ थे, वे दफ़्तर क्यों नहीं आये ? | ഇന്നലെ കൃഷ്ണൻ എവിടെയായിരുന്നു? അദ്ദേഹം എന്തുകൊണ്ട് ആഫീസിൽ പോയില്ല? |
| शायद कल उनकी तबीयत ठीक नहीं थी, इसलिए वे दफ़्तर नहीं गये । | ഒരുപക്ഷെ ഇന്നലെ അദ്ദേഹത്തിന് ശരീരസുഖമുണ്ടായിരുന്നില്ല, അതുകൊണ്ട് അദ്ദേഹം ആഫീസിലേക്ക് പോയില്ല. |
| तुम इतनी देर से क्यों आये ? | നിങ്ങൾ എന്തുകൊണ്ട് ഇത്ര വൈകി വന്നു? |

| | |
|---|---|
| आज मैं एक सभा में गया और वहाँ से लौटने में देर हुई। | ഞാൻ ഇന്ന് ഒരു സഭയിൽ പോകുകയും, അവിടെനിന്ന് മടങ്ങുവാൻ വൈകുകയും ചെയ്തു. |
| माफ़ कीजिये, मैं अब से कभी देर न करूँगा। | മാപ്പുതന്നാലും, ഞാൻ ഇനി മേൽ ഒരിക്കലും താമസിച്ച് വരികയില്ല. |
| आज पाँच बजे की गाड़ी से आपके भाई के दोस्त यहाँ आये, लेकिन आपके भाई अभी तक अदालत से नहीं लौटे। | ഇന്ന് അഞ്ചുമണിക്കുള്ള വണ്ടിക്ക് താങ്കളുടെ സഹോദരന്റെ സ്നേഹിതൻ ഇവിടെ വന്നു. എന്നാൽ താങ്കളുടെ സഹോദരൻ ഇതുവരെ കോടതിയിൽ നിന്നു മടങ്ങിയില്ല. |
| जब मैंने उनके दोस्त के आने की खबर दी तब उन्होंने कहा, "चलो, मैं थोड़ी देर में आऊँगा"। | ഞാൻ അദ്ദേഹത്തിന്റെ സ്നേഹിതൻ വന്ന വിവരം അറിയിച്ചപ്പോൾ "നടക്കുക, ഞാൻ കുറച്ചുസമയത്തിനുള്ളിൽ വരാം" എന്ന് അദ്ദേഹം പറഞ്ഞു. |
| जिन्होंने यह लेख लिखा उन्होंने पचास रुपये इनाम पाये। | ഈ ലേഖനം എഴുതിയ ആൾക്കു അമ്പതു് ഉറുപ്പിക സമ്മാനം കിട്ടി. |
| उनकी समझ में यह बात ज़रा भी नहीं आयी कि यह काम कैसे हुआ। | ഈ ജോലി എങ്ങിനെ നടന്നു എന്നുള്ള സംഗതി അദ്ദേഹത്തിനു ഒട്ടും മനസ്സിലായില്ല. |
| मैं कल अड्यार में तुम्हारी बहिन से मिला। | ഞാൻ ഇന്നലെ രാവിലെ അഡയാറിൽവെച്ചു് നിങ്ങളുടെ സഹോദരിയെ കണ്ടു. |

| | |
|---|---|
| उन्होंने तुमसे क्या कहा ? | അവർ നിങ്ങളോട് എന്തു പറഞ്ഞു? |
| जब सूरज निकला तब मैं रवाना हुआ, इसलिए आप के यहाँ बड़ी देर से पहुँचा । | സൂര്യൻ ഉദിച്ചപ്പോഴാണ് ഞാൻ പുറപ്പെട്ടത്, അതുകൊണ്ടാണ താങ്കളുടെ അടുക്കൽ വളരെ താമസിച്ച് എത്തിയത്. |
| उन्होंने कल जो काम शुरू किया वह अभी तक खतम नहीं हुआ । मैं आशा करता हूँ कि वह अब जल्दी पूरा होगा । | അദ്ദേഹം ഇന്നലെ ആരംഭിച്ച ജോലി ഇതുവരെ അവസാനിച്ചില്ല. അത് ഇപ്പോൾ വേഗം പൂർത്തിയാകുമെന്നു ഞാൻ ആശിക്കുന്നു. |
| पुलिस ने उसे पकड़ने की बहुत कोशिश की, पर कोई लाभ न हुआ । | പോലീസുകാർ അവനെ പിടിക്കുവാൻ വളരെ ശ്രമിച്ചു, എന്നാൽ ഒരു പ്രയോജനവുമുണ്ടായില്ല. |
| जिस समय कलकत्ते की गाड़ी रवाना हुई उस समय मैं स्टेशन पर था । | കല്ക്കത്തക്കുള്ള വണ്ടി പുറപ്പെട്ടപ്പോൾ ഞാൻ സ്റ്റേഷനിലുണ്ടായിരുന്നു. |
| जिस काम को तुमने शुरू किया उसे ज़रूर पूरा करो । | ഏതൊരു കാര്യം നിങ്ങൾ ആരംഭിച്ചുവോ അത് തീർച്ചയായും പൂർത്തിയാക്കുവിൻ. |
| जब हमने वसन्ती देवी के यहाँ आने की खबर सुनी तो हम बहुत खुश हुए । | വസന്തീദേവി ഇവിടെ വരുമെന്നുള്ള വർത്തമാനം കേട്ടപ്പോൾ ഞങ്ങൾ വളരെ സന്തോഷമുള്ളവരായിത്തീർന്നു. |

## പാഠം 16.

## ഭൂതകാലം (തുടൎച്ച).

43. ആസന്നഭൂതം, പൂൎണ്ണഭൂതം, സന്ദിഗ്ദ്ധഭൂതം, (ഭൂതകാലത്തിൽ സംശയത്തെ സൂചിപ്പിക്കുന്നതു്) ഇവയെല്ലാം സാമാന്യഭൂതകാലരൂപത്തിൽനിന്നുണ്ടാക്കപ്പെടുന്നവയാകയാൽ ഒരു ഭൂതകാലക്രിയയ്ക്കു് ചേരുന്ന സൎവ്വ നിയമങ്ങളും ഇവയേയും ബാധിക്കുന്നതാണു്. (നിയമങ്ങൾ 40, 41, 41എ നോക്കുക.)

44. (1) അകൎമ്മകക്രിയയുടെ ആസന്നഭൂതകാലമുണ്ടാക്കുന്നതു സാമാന്യഭൂതകാലരൂപത്തോടുകൂടി **हूँ**, **है**, **हैं**, **हो** എന്നിവ കൎത്താവിനെ അനുസരിച്ചു് ചേൎത്തിട്ടാകുന്നു. (നിയമം 40 നോക്കുക.)

ഉദാ:—**मैं गया हूँ** — ഞാൻ പോയിട്ടുണ്ടു്.
**वह गया है** — അവൻ പോയിട്ടുണ്ടു്.
**वे गये हैं** — അവർ പോയിട്ടുണ്ടു്.
**तुम गये हो** — നിങ്ങൾ പോയിട്ടുണ്ടു്.

സ്ത്രീലിംഗം.

**गयी हूँ, गयी है, गयीं हैं, गयी हो** ഇത്യാദി.

(2) കൎമ്മത്തിന്റെ ലിംഗവചനങ്ങൾ അനുസരിച്ചു് ഭൂതകാലക്രിയയോടുകൂടി **है** എന്നോ **हैं** എന്നോ ചേൎത്തു സകൎമ്മകക്രിയകളുടെ ആസന്നഭൂതകാലം ഉണ്ടാക്കപ്പെടുന്നു. (നിയമം 41എ.)

ഉദാ:—**मैंने एक घोड़ा देखा है** — ഞാൻ ഒരു കുതിരയെ കണ്ടിട്ടുണ്ടു്.
**मैंने घोड़े देखे हैं** — ഞാൻ കുതിരകളെ കണ്ടിട്ടുണ്ടു്.
**मैंने रोटी खायी है** — ഞാൻ റൊട്ടി തിന്നിട്ടുണ്ടു്.
**मैंने रोटियाँ खायी हैं** — ഞാൻ റൊട്ടികൾ തിന്നിട്ടുണ്ടു്.

കുറിപ്പ്:—കർമ്മം ലുപ്തമായിരിക്കുകയോ, കർമ്മത്തോടുകൂടി വിഭക്തിപ്രത്യയം ചേർന്നിരിക്കുകയോ ചെയ്താൽ **है** എന്നതു് ഒരിക്കലും മാറുന്നതല്ല.

ഉദാ:—**मैंने देखा है** ഞാൻ കണ്ടിട്ടുണ്ടു്.
**हमने देखा है** ഞങ്ങൾ കണ്ടിട്ടുണ്ടു്.
**किसने उस गाय को मारा है?** ആരാണു് ആ പശുവിനെ അടിച്ചതു്?

45. (1) കർത്താവിന്റെ ലിംഗവചനങ്ങൾ അനുസരിച്ചു് സാമാന്യഭൂതകാലത്തോടുകൂടി **था, थे, थी, थीं** എന്നു ചേർത്താൽ അകർമ്മകക്രിയയുടെ പൂർണ്ണഭൂതകാലം കിട്ടും. (നിയമം 38.)

ഉദാ:—**मैं गया था** ഞാൻ പോയിരുന്നു.
**हम गये थे** ഞങ്ങൾ പോയിരുന്നു.
**सीता गयी थी** സീത പോയിരുന്നു.
**वे गयी थीं** (സ്ത്രീ) അവർ പോയിരുന്നു.

(2) കർമ്മത്തിന്റെ ലിംഗവചനങ്ങൾ അനുസരിച്ചു് ഭൂതകാലക്രിയയോടു് **था, थे, थी, थीं** എന്നു ചേർന്നാൽ സകർമ്മകക്രിയയുടെ പൂർണ്ണഭൂതകാലമുണ്ടാകുന്നു.

ഉദാ:—**मैंने एक घोड़ा देखा था** ഞാൻ ഒരു കുതിരയെ കണ്ടിട്ടുണ്ടായിരുന്നു.
**मैंने घोड़े देखे थे** ഞാൻ കുതിരകളെ കണ്ടിട്ടുണ്ടായിരുന്നു.
**मैंने घोड़ी देखी थी** ഞാൻ പെൺകുതിരയെ കണ്ടിട്ടുണ്ടായിരുന്നു-
**मैंने घोड़ियाँ देखी थीं** ഞാൻ പെൺകുതിരകളെ കണ്ടിട്ടുണ്ടായിരുന്നു.

കുറിപ്പ്:—കർമ്മം ലോപിക്കുകയോ, അതല്ലെങ്കിൽ കർമ്മത്തിനോട് വിഭക്തിപ്രത്യയങ്ങൾ ചേർന്നിരിക്കുകയോ ചെയ്താൽ **'था'** ഒരിക്കലും മാറുകയില്ല. (നിയമം 41എ)

| | |
|---|---|
| ഉദാ —**मैंने देखा था** | ഞാൻ കണ്ടിട്ടുണ്ടായിരുന്നു. |
| **हमने देखा था** | ഞങ്ങൾ കണ്ടിട്ടുണ്ടായിരുന്നു. |
| **मैंने सीता को मारा था** | ഞാൻ സീതയെ അടിച്ചിരുന്നു. |

46. (1) കർത്താവിന്റെ ലിംഗവചനങ്ങൾ അനുസരിച്ചു ഭൂതകാലത്തോടുകൂടി **'होगा'** എന്നു ചേർത്താൽ അകർമ്മകക്രിയകളുടെ സന്ദിഗ്ദ്ധഭൂതകാലം കിട്ടുന്നു. (നിയമം 40 നോക്കുക.)

ഉദാ:—പുല്ലിംഗം.

| | | |
|---|---|---|
| **मैं गया हूँगा** | ഞാൻ പോയിട്ടുണ്ടായിരിക്കും. | |
| **हम गये होंगे** | ഞങ്ങൾ | " |
| **आप गये होंगे** | താങ്കൾ | " |
| **वे गये होंगे** | അവർ | " |
| **ये गये होंगे** | ഇവർ | " |
| **तुम गये होगे** | നിങ്ങൾ | " |
| **तू गया होगा** | നീ | " |
| **वह गया होगा** | അവൻ | " |
| **यह गया होगा** | ഇവൻ | " |

സ്ത്രീലിംഗം.

**मैं गयी हूँगी; हम, आप, वे, ये गयी होंगी ; तुम गयी होगी ; यह, तू गयी होगी** ഇത്യാദി.

(2) സകർമ്മകക്രിയകളാണെങ്കിൽ കർമ്മത്തിന്റെ ലിംഗവചനങ്ങൾ അനുസരിച്ച് होगा എന്ന ചേർത്താൽ സന്ദിഗ്ദ്ധഭൂതകാലം കിട്ടും.

ഉദാ:—मैंने घोड़ा देखा होगा — ഞാൻ കുതിരയെ കണ്ടിട്ടുണ്ടായിരിക്കും.

मैंने घोड़े देखे होंगे — ഞാൻ കുതിരകളെ കണ്ടിട്ടുണ്ടായിരിക്കും.

मैंने घोड़ी देखी होगी — ഞാൻ പെൺകുതിരയെ കണ്ടിട്ടുണ്ടായിരിക്കും.

मैंने घोड़ियाँ देखी होंगी — ഞാൻ പെൺകുതിരകളെ കണ്ടിട്ടുണ്ടായിരിക്കും.

| | | | |
|---|---|---|---|
| उपन्यास | നോവൽ | खुशबू | (സ്ത്രീ) സുഗന്ധം |
| पता | അറിവ്, മേൽവി[ലാസം] | बदबू | (സ്ത്രീ) ദുർഗന്ധം |
| सामान | സാമാനം | मेहरबानी | (സ്ത്രീ) ദയവ്, കൃപ |
| पायखाना / टट्टी | (സ്ത്രീ) കക്കൂസ്, മറപ്പുര | स्वदेशी | സ്വദേശത്തുള്ള, സ്വദേശത്തുണ്ടാക്കുന്ന |
| विदेशी | അന്യരാജ്യത്തുള്ള | दान | ദാനം |
| नाटक | നാടകം | फूल | പൂവ് |
| इस्तेमाल करना | ഉപയോഗിക്കുക | पसन्द करना | ഇഷ്ടപ്പെടുക |
| आराम | സുഖം, വിശ്രമം | कली | (സ്ത്രീ) മൊട്ട് |
| तकलीफ़ | (സ്ത്രീ) ബുദ്ധിമുട്ട്, കഷ്ടത | बत्ती | (സ്ത്രീ) തിരി, വിളക്ക് |
| | | जला | കത്തിക്കുക, ദഹിപ്പിക്കുക, കൊളുത്തുക |
| खुशबूदार | സുഗന്ധമുള്ള | | |

आज तुम्हारे पिता कहाँ गये हैं ?

ഇന്നു് നിങ്ങളുടെ അച്ഛൻ എവിടെ പോയിരിക്കുന്നു?

वे कुछ सामान खरीदने बाज़ार गये हैं ।

അദ്ദേഹം കുറച്ചു സാമാനം വാങ്ങുവാനായി അങ്ങാടിയിൽ പോയിരിക്കുകയാണു്.

तुमने यह उपन्यास कभी पढ़ा है ?

നിങ്ങൾ ഈ നോവൽ എപ്പോഴെങ്കിലും വായിച്ചിട്ടുണ്ടോ?

हाँ, दो वर्ष पहले मैंने एक बार यह पुस्तक पढ़ी थी ।

ഉവ്വു്, രണ്ടു വർഷം മുമ്പു് ഞാൻ ഈ പുസ്തകം ഒരു പ്രാവശ്യം വായിച്ചിട്ടുണ്ടായിരുന്നു.

कल जब मैं तुम्हारे घर तुमसे मिलने गया था तब तुम कहाँ गये थे ?

ഇന്നലെ ഞാൻ നിങ്ങളുടെ വീട്ടിൽ നിങ്ങളെ കാണാൻ വന്നിരുന്നപ്പോൾ നിങ്ങൾ എവിടെ പോയിരുന്നു?

मैं बाहर नहीं गया था, उस समय मैं सोया था ।

ഞാൻ പുറത്തു പോയിട്ടില്ലായിരുന്നു, ആ സമയത്തു് ഞാൻ ഉറങ്ങിപ്പോയിരുന്നു.

जो आदमी कल आपके घर आया था उसका पता क्या है ?

ഇന്നലെ താങ്കളുടെ വീട്ടിൽ വന്നിരുന്ന ആളുടെ മേൽവിലാസം എന്താണു്?

मैंने उस आदमी को पहले कभी नहीं देखा था, इसलिए मैं उसका पता नहीं जानता ।

ഞാൻ ഇതിനുമുമ്പു് ആ മനുഷ്യനെ ഒരിക്കലും കണ്ടിട്ടില്ലായിരുന്നു, അതുകൊണ്ടു് അയാളുടെ മേൽവിലാസം എനിക്കു് അറിഞ്ഞുകൂടാ.

| | |
|---|---|
| मैं सोचती हूँ कि वे अपने साथ तुम्हारे लिए कुछ दवा लाये होंगे। | അദ്ദേഹം തന്റെകൂടെ നിങ്ങൾക്കുവേണ്ടി കുറച്ചു് ഔഷധം കൊണ്ടുവന്നിട്ടുണ്ടായിരിക്കുമെന്നു് ഞാൻ വിചാരിക്കുന്നു. |
| उन्होंने आपसे यह बात कही होगी, पर मुझसे किसी ने नहीं कही। | അദ്ദേഹം താങ്കളോടു് ഈ സംഗതിപറഞ്ഞിട്ടുണ്ടായിരിക്കും. എന്നാൽ എന്നോടു് ആരും പറഞ്ഞില്ല. |
| रामचन्द्र ने यह नाटक देखा होगा, पर अब उसे याद नहीं। | രാമചന്ദ്രൻ ഈ നാടകം കണ്ടിട്ടുണ്ടായിരിക്കും, എന്നാൽ ഇപ്പോൾ അവനു് ഓർമ്മയില്ല. |
| आपकी मेहरबानी से मैंने वहाँ बहुत आराम पाया था। | താങ്കളുടെദയവുകൊണ്ടു് എനിക്കു അവിടെ വളരെ സുഖം കിട്ടിയിരുന്നു. |
| एन्ड्रू कारनेगी ने लाखों रुपये दान में दिये थे। | ആൻഡ്രൂ കാർനേഗി അനേകലക്ഷം രൂപാ ദാനം കൊടുത്തിട്ടുണ്ടായിരുന്നു. |
| मैंने उनकी मदद से ही यह काम किया है। | ഞാൻ അദ്ദേഹത്തിന്റെ സഹായംകൊണ്ടുതന്നെയാണു് ഈ കാര്യം ചെയ്തിട്ടുള്ളതു്. |
| आप थोड़ी देर बैठिये, रामनाथ पायखाने गये हैं, जल्दी आयँगे। | താങ്കൾ അല്പസമയം ഇരുന്നാലും രാമനാഥൻകക്കൂസിൽപോയിട്ടുണ്ടു്, വേഗം വരും. |
| इस फूल की ख़ुशबू मैं बहुत पसन्द करता हूँ। | ഈ പുഷ്പത്തിന്റെ സൌരഭ്യം ഞാൻ വളരെ ഇഷ്ടപ്പെടുന്നു. |

**इस घर में पायखाने की बदबू आती है, इसमें मत रहो।**
ഈ വീട്ടിൽ കക്കൂസിലെ ദുർഗന്ധം വരുന്നു. ഇതിൽ താമസിക്കരുതു്.

**आप स्वदेशी चीज़ें इस्तेमाल करते हैं या विदेशी?**
താങ്കൾ സ്വദേശി സാധനങ്ങളോ, അതോ വിദേശിസാധനങ്ങളോ ഉപയോഗിക്കുന്നതു്?

**मैं कुछ स्वदेशी और कुछ विदेशी चीज़ें इस्तेमाल करता हूँ।**
ഞാൻ ചില സ്വദേശിസാധനങ്ങളും ചില വിദേശിസാധനങ്ങളും ഉപയോഗിക്കുന്നു.

**किसने बत्ती जलायी?**
ആരാണ് വിളക്ക് കൊളുത്തിയതു്?

**इस मकान में बिजली की बत्तियाँ नहीं हैं?**
ഈ വീട്ടിൽ വിദ്യുച്ഛക്തിവിളക്കുകൾ ഇല്ലേ?

**गुलाब का फूल सुन्दर भी है और ख़ुशबूदार भी।**
പനിനീർപ്പൂവ് മനോഹരവും, സൌരഭ്യമുള്ളതുമാണ്.

**मुझे उसकी बात बहुत पसन्द आयी।**
എനിക്ക് അവന്റെ വാക്ക് വളരെ ഇഷ്ടമായി.

---

## പാഠം 17.

### ഭൂതകാലം (തുടർച്ച).

**47.** ക്രിയാധാതുവിനോടുകൂടി **'ता'** എന്നു ചേർത്താൽ ഹേതുഹേതുമദ്ഭൂതകാലം കിട്ടും. ഈ **'ता'** എന്നതു് കർത്താവനുസരിച്ച് **ते, ती** എന്നിങ്ങിനെ മാറുന്നു.

ഉദാ:—**अगर मैं खाता** ഞാൻ തിന്നിരുന്നെങ്കിൽ.
**अगर हम आते** ഞങ്ങൾ വന്നിരുന്നെങ്കിൽ.
**अगर सीता आती** സീത വന്നിരുന്നെങ്കിൽ.

കുറിപ്പ്:—ഹേതുഹേതുമദ്ഭൂതകാലവാക്യങ്ങളുടെ കൂടെ '**तो**' (എന്നാൽ, അപ്പോൾ) എന്ന് എപ്പോഴും ചേർക്കേണ്ടതാണ്.

ഉദാ:—**तुम खाते तो मैं भी तुम्हारे साथ खाता** നിങ്ങൾ ഭക്ഷിച്ചിരുന്നെങ്കിൽ ഞാനും നിങ്ങളുടെ കൂടെ ഭക്ഷിക്കുമായിരുന്നു.

ഇത്തരം വാക്യങ്ങളിൽ '**तो**' എന്നു് ഉപയോഗിച്ചാൽ **अगर** എന്ന പദത്തിൻെറ അർത്ഥശക്തി മുഴുവൻ കിട്ടുന്നതാണ്. '**अगर**' എന്നതു് വേണമെങ്കിൽ ഉപേക്ഷിക്കാവുന്നതാണ്.

ഉദാ:—**तुम आते तो मैं भी तुम्हारे साथ चलता** നിങ്ങൾ വന്നിരുന്നെങ്കിൽ ഞാനും നിങ്ങളുടെ കൂടെ വരുമായിരുന്നു.

(2) വാസ്തവത്തിൽ ഹേതുഹേതുമദ്ഭൂതമെന്നതു് സംഭാവ്യഭൂതകാലം തന്നെയാണ്. എന്നാൽ ഇതിൽ ഭൂതകാലത്തോടുള്ള അതിയായ യോജിപ്പുകൊണ്ടു മാത്രമാണ് ഇതിനെ ഇവിടെ ഭൂതകാലത്തിൻെറ കൂടെ ഉൾപ്പെടുത്തിയതു്. അടുത്ത പാഠത്തിലെ സംഭാവ്യഭവിഷ്യത്‌രൂപത്തോടു ചേർത്തും ഇതിനെ വായിക്കാം.

**48.** ഹേതുഹേതുമദ്ഭൂതത്തോട് '**था**' എന്നു ചേർത്താൽ അപൂർണ്ണഭൂതകാലമുണ്ടാകുന്നു. കർത്താവനുസരിച്ചു് **थे, थी, थीं** എന്നു മാറുന്നു.

| | | | | | |
|---|---|---|---|---|---|
| | പു. | | | സ്ത്രീ. | |
| ഉദാ:—मैं | खाता | था— | खाती थी | ഞാൻ തിന്നുന്നുണ്ടായിരുന്നു. | |
| तू | ” | ” | | നീ | ” |
| वह | ” | ” | | അവൻ, അവൾ | ” |
| यह | ” | ” | | ഇവൻ, ഇവൾ | ” |
| हम | खाते | थे— | खाती थी | ഞങ്ങൾ | ” |
| तुम | ” | ” | | നിങ്ങൾ | ” |
| आप | ” | ” | | താങ്കൾ | ” |
| वे | ” | ” | | അവർ | ” |
| ये | ” | ” | | ഇവർ | ” |

**49.** തുടർച്ചയെ കാണിക്കുന്ന വർത്തമാനകാലമുണ്ടാക്കപ്പെടുന്നതു് ക്രിയാധാതുവിനോടു് **'रहा'** എന്നു ചേർത്തശേഷം കർത്താവനുസരിച്ചു **हूँ, है, हैं, हो** എന്നു ചേർത്തിട്ടാകുന്നു. ഭൂതകാലമാണെങ്കിൽ **था, थे, थी** എന്നു ചേർക്കപ്പെടുന്നു.

ഉദാ:—**मैं आ रहा हूँ** ഞാൻ വന്നുകൊണ്ടിരിക്കുന്നു.
**तुम आ रहे हो** നിങ്ങൾ വന്നുകൊണ്ടിരിക്കുന്നു.
**वह आ रहा था** അവൻ വന്നുകൊണ്ടിരിക്കുകയായിരുന്നു.
**वे खा रहे हैं** അവർ തിന്നുകൊണ്ടിരിക്കുകയായിരുന്നു.

സ്ത്രീലിംഗം

**वह आ रही थी** അവൾ വന്നുകൊണ്ടിരിക്കുകയായിരുന്നു.
**वे आ रही थीं** അവർ വന്നുകൊണ്ടിരിക്കുകയായിരുന്നു.
**कमला आ रही थी** കമല വന്നുകൊണ്ടിരിക്കുകയായിരുന്നു.
**आप बोल रही थीं** താങ്കൾ (സ്ത്രീ) സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു.

കുറിപ്പ്:—മേൽ പറഞ്ഞ മൂന്നു നിയമങ്ങൾക്കും 'ने' നിയമങ്ങൾ (41, 41എ. 42) ബാധകങ്ങളല്ല. ക്രിയ എപ്പോഴും കർത്താവിനെ അനുസരിച്ചിരിക്കും.

## സംദിഗ്ധവർത്തമാനം.

50. ഹേതുഹേതുമൽഭൂതകാലത്തോടുകൂടി होगा, होंगे മുതലായവ ചേർത്താൽ സന്ദിഗ്ധവർത്തമാനരൂപമാകും.

| | |
|---|---|
| मैं खाता होऊँगा (हूँगा) | ഞാൻ തിന്നുന്നുണ്ടായിരിക്കും. |
| मैं खाती होऊँगी (സ്ത്രീ) (हूँगी) | ഞാൻ തിന്നുന്നുണ്ടായിരിക്കും. |
| तू खाता होगा (സ്ത്രീ) (होगी) | നീ തിന്നുന്നുണ്ടായിരിക്കും. |
| वह खाता होगा (സ്ത്രീ) (होगी) | അവൻ / അവൾ തിന്നുന്നുണ്ടായിരിക്കും. |
| तुम खाते होओगे (होगे) | നിങ്ങൾ തിന്നുന്നുണ്ടായിരിക്കും. |
| तुम खाती होओगी (സ്ത്രീ) (होगी) | നിങ്ങൾ തിന്നുന്നുണ്ടായിരിക്കും. |
| आप खाते होंगे (സ്ത്രീ) खाती होंगी | താങ്കൾ തിന്നുന്നുണ്ടായിരിക്കും. |
| हम खाते होंगे (സ്ത്രീ) खाती होंगी | ഞങ്ങൾ തിന്നുന്നുണ്ടായിരിക്കും. |
| वे खाते होंगे (സ്ത്രീ) खाती होंगी | അവർ തിന്നുന്നുണ്ടായിരിക്കും. |

| | | | |
|---|---|---|---|
| चावल | അരി | साबुन | സോപ്പ് |
| गेहूँ | ഗോതമ്പ് | आटा | മാവ്, ധാന്യങ്ങളുടെ പൊടി |
| शराब (സ്ത്രീ) | ചാരായം | शक्कर (സ്ത്രീ) | പഞ്ചസാര |
| नक़द | റൊക്കം | उधार | വായ്പ, കടം |
| रिश्तेदार | ബന്ധു | फटा | കീറിയ |
| चाचा | അച്ഛന്റെ സഹോദരൻ (ഇളയച്ഛൻ) | बातचीत | സംഭാഷണം, സംസാരം |
| | | शादी (സ്ത്രീ) | കല്യാണം, വിവാഹം |
| तैयार | ഒരുക്കമുള്ള | सस्ता | വിലകുറഞ്ഞ |
| हर | ഓരോ, എല്ലാ | महँगा | വിലകൂടിയ |

| | | | |
|---|---|---|---|
| मामा | അമ്മാമൻ | पुराना | പഴയ |
| ज़ोर से | ശക്തിയോടെ, ഉറക്കെ | नया | പുതിയ |
| सड़ा | ചീഞ്ഞ | ज़रूरी | അത്യാവശ്യമായ, [മുഖ്യമായ |
| बिकना | വില്ക്കുക (അകർമ്മകം) | बाल बनाना | ക്ഷൌരം ചെയ്യുക |
| बन्द करना | അടയ്ക്കുക, അവസാനിപ്പിക്കുക | पहचानना | തിരിച്ചറിയുക |
| | | बताना | പറയുക, കാണിക്കുക |
| बरसना | പെയ്യുക | छूना | തൊടുക, സ്പർശിക്കുക |
| हुकूमत करना | ഭരിക്കുക | पहले | മുമ്പ്, പണ്ട് |
| | | मना करना | തടയുക. |

आप कल यहाँ आते तो मैं भी आपके साथ समुद्र चलता। — താങ്കൾ ഇന്നലെ ഇവിടെ വന്നിരുന്നുവെങ്കിൽ ഞാനും താങ്കളുടെകൂടെ സമുദ്രത്തിലേക്ക് വരുമായിരുന്നു.

तुम अपनी बात मुझे बताते तो अच्छा होता। — നിങ്ങൾ നിങ്ങളുടെ സംഗതി എന്നോടു പറഞ്ഞിരുന്നെങ്കിൽ നന്നായിരുന്നു.

जब तुम्हारे रिश्तेदार मेरे घर आये थे तब मैं आटा और शक्कर ख़रीदने बाज़ार जा रहा था। — നിങ്ങളുടെ ബന്ധുക്കൾ എന്റെ വീട്ടിൽ വന്നിരുന്നപ്പോൾ ഞാൻ ഗോതമ്പുപൊടിയും, പഞ്ചസാരയും വാങ്ങാൻ അങ്ങാടിക്ക് പോയിരുന്നു.

वे पहले इस साबुन का इस्तेमाल करते थे, पर आजकल नहीं करते। — അദ്ദേഹം മുമ്പ് ഈ സോപ്പ് ഉപയോഗിച്ചിരുന്നു, എന്നാൽ ഇപ്പോൾ ഉപയോഗിക്കുന്നില്ല.

मेरे चाचा दो वर्ष तक उस पुराने मकान में रहते थे और उसके लिए वे पच्चीस रुपये किराया देते थे।

എന്റെ ഇളയച്ഛൻ രണ്ടു വൎഷത്തോളം ആ പഴയ വീട്ടിൽ താമസിക്കുകയും അതിനു അദ്ദേഹം ഇരുപത്തഞ്ചു രൂപാ വാടകകൊടുക്കുകയും ചെയ്തിരുന്നു.

कल खूब ज़ोर से पानी बरस रहा था, इसलिए मैं बाहर नहीं गया।

ഇന്നലെ ശക്തിയായി മഴ പെയ്തുകൊണ്ടിരുന്നു, അതുകൊണ്ടു് ഞാൻ വെളിയിൽ പോയില്ല.

उसके कपड़े फटे पुराने थे, इसलिए मैंने उसे नहीं पहचाना।

അവന്റെ മുണ്ടുകൾ കീറിയതും പഴയതുമായിരുന്നു, അതുകൊണ്ടു് ഞാൻ അവനെ തിരിച്ചറിഞ്ഞില്ല.

गोपाल की शादी की बातचीत हो रही है, लेकिन वह अभी शादी नहीं करना चाहता।

ഗോപാലന്റെ വിവാഹത്തെക്കുറിച്ചു സംസാരം നടന്നുകൊണ്ടിരിക്കുന്നു; എന്നാൽ അവൻ ഇപ്പോൾ വിവാഹം കഴിക്കുവാനാഗ്രഹിക്കുന്നില്ല.

वह कभी किसी से कोई चीज़ उधार नहीं लेता।

അവൻ ഒരിക്കലും ആരോടും യാതൊരു സാധനവും കടം വാങ്ങുന്നില്ല.

मैं इस नये मकान में रहना नहीं चाहता, क्योंकि इसमें बदबू आ रही है।

ഞാൻ ഈ പുതിയ വീട്ടിൽ താമസിക്കുവാനാഗ്രഹിക്കുന്നില്ല എന്തെന്നാൽ ഇതിൽ ദുർഗന്ധം വന്നുകൊണ്ടിരിക്കുന്നു

वह पहले बहुत शराब पीता था, लेकिन जब से मैंने उसे मना किया तब से वह शराब छूता भी नहीं।

അവൻ മുമ്പ് വളരെ മദ്യപാനം ചെയ്യാറുണ്ടായിരുന്നു, എന്നാൽ ഞാൻ അവനെ തടഞ്ഞതു മുതൽ അവൻ മദ്യം തൊടുന്നതുപോലുമില്ല.

मुझे आज कई ज़रूरी काम थे, इसलिए बाल नहीं बनाये।

എനിക്ക് ഇന്ന് വളരെ അത്യാവശ്യ ജോലികളുണ്ടായിരുന്നു, അതുകൊണ്ട് ക്ഷൌരം ചെയ്യിച്ചില്ല.

वह हर रोज़ हमारी दूकान से कुछ चीज़ें उधार लेता है।

അവൻ ദിവസംതോറും ഞങ്ങളുടെ പീടികയിൽനിന്നു കുറെ സാധനങ്ങൾ കടം വാങ്ങുന്നു.

उसके मामा के पास नक़द रुपये बहुत हैं।

അവന്റെ അമ്മാമന്റെ പക്കൽ റൊക്കം പണം ധാരാളമുണ്ട്.

यहाँ चावल बहुत सस्ता बिकता है, लेकिन गेहूँ बहुत महँगा है।

ഇവിടെ അരി വളരെ ആദായത്തിനു വില്ക്കുന്നു, എന്നാൽ ഗോതമ്പിനു വളരെ വില കൂടുതലാകുന്നു.

वे लोग गाँवों और शहरों में शराब का पीना बन्द करने की कोशिश कर रहे हैं।

അവർ ഗ്രാമങ്ങളിലും പട്ടണങ്ങളിലും മദ്യപാനം നിറുത്തുവാൻവേണ്ടി ശ്രമിച്ചുകൊണ്ടിരിക്കുന്നു.

हम अपने देश के लिए सब कुछ करने को तैयार हैं।

ഞങ്ങൾ ഞങ്ങളുടെ ദേശത്തിനുവേണ്ടി എന്തും ചെയ്യുവാൻ ഒരുക്കമാണ്.

आप ज़ोर से हमारे ऊपर हुकूमत करना चाहते हैं।

താങ്കൾ ശക്തികൊണ്ടു് ഞങ്ങളെ ഭരിക്കാനാഗ്രഹിക്കുന്നു.

सिर्फ़ स्वदेशी चीज़ों का इस्तेमाल करना हमारे लिए बहुत ज़रूरी है।

സ്വദേശി സാമാനങ്ങൾ മാത്രം ഉപയോഗിക്കേണ്ടതു് നമുക്കു് വളരെ ആവശ്യമാണു്.

जो लोग उसे पहचानते थे, वे जानते थे कि वह कितना बड़ा बेवकूफ़ था।

അവനെത്ര വിഡ്ഢിയായിരുന്നുവെന്നു് അവനെ തിരിച്ചറിഞ്ഞിരുന്നവരെല്ലാം മനസ്സിലാക്കിയിരുന്നു.

जब मैं दफ्तर से लौट रहा था तब रास्ते में वे मिले।

ഞാൻ ആഫീസ്സിൽനിന്നു മടങ്ങിവന്നുകൊണ്ടിരുന്നപ്പോൾ വഴിയിൽ അവരെ കണ്ടുമുട്ടി.

अगर मैं उनको पहचानता, तो ज़रूर उनसे बातचीत करता।

ഞാൻ അദ്ദേഹത്തെ തിരിച്ചറിഞ്ഞിരുന്നുവെങ്കിൽ നിശ്ചയമായും അദ്ദേഹത്തോടു് സംസാരിക്കുമായിരുന്നു.

वे रामनाथजी के साथ बातचीत करते होंगे।

അദ്ദേഹം രാമനാഥനോടു് സംസാരിക്കുകയായിരുന്നു.

वह अब आता होगा।

അവൻ ഇപ്പോൾ വരുന്നുണ്ടായിരിക്കാം.

आप रामनाथ को पहचानते होंगे।

താങ്കൾ രാമനാഥനെ തിരിച്ചറിയുമായിരിക്കാം.

अब दो बज रहे होंगे।

ഇപ്പോൾ (മണി) രണ്ടടിക്കുകയായിരിക്കും.

---

## പാഠം 18.

### സംഭാവ്യഭവിഷ്യത്‌കാലം.

**51.** സാമാന്യഭവിഷ്യത്തിലുള്ള **गा, गे** എന്നിവ കളഞ്ഞാൽ സംഭാവ്യഭവിഷ്യത് ഉണ്ടാകുന്നു. (നിയമം 23 നോക്കുക.)

| | |
|---|---|
| ഉദ:—**मैं खाऊँ** | **हम खाएँ** |
| **तू खाए** | **तुम खाओ, आप खाएँ** |
| **वह खाए** | **वे खाए** |
| **मैं लूँ** | **हम लें** |
| **तू ले** | **तुम लो, आप लें** |
| **वह ले** | **वे लें** |

### സംഭാവ്യഭവിഷ്യത്തിന്റെ ഉപയോഗങ്ങൾ.

**52.** സംഭാവ്യഭവിഷ്യത്‌രൂപം ഒരു ഉദ്ദേശം, ആഗ്രഹം, കല്പന, സമ്മതം, നിബന്ധന, സംശയം, അല്ലെങ്കിൽ സങ്കല്പത്തെ പ്രകടിപ്പിക്കുന്നു.

(1) ഉദ്ദേശം:—ഈ അർത്ഥത്തിൽ പ്രയോഗിക്കുമ്പോൾ സംഭാവ്യഭവിഷ്യത് വാചകത്തിനുമുമ്പിലായി **कि** എന്നോ **जिससे** (യാതൊന്നുകൊണ്ട്) എന്നോ ചേർക്കപ്പെടുന്നു.

| | |
|---|---|
| ഉദാ:—**तुम उसको बुलाओ जिससे वह मैसूर न जावे** | അവർ മൈസൂരിലേക്ക് പോകാതിരിക്കാനായി നിങ്ങൾ അവനെ ഇവിടെ വിളിക്കുക. |

(2) ആഗ്രഹം, കല്പന, സമ്മതം:—

| | |
|---|---|
| **भारतवासियों के सब दुख दूर हों।** | ഭാരതവാസികളുടെ സർവ്വദുഃഖങ്ങളും ദൂരത്താകട്ടെ (നീങ്ങട്ടെ.) |

**वह आज घर न जावे।** അവൻ ഇന്നു് വീട്ടിലേക്കു് പോകാതിരിക്കട്ടെ.

**मैं जाऊँ?** ഞാൻ പോകട്ടയോ?(എനിക്കു പോകാനനുവാദമുണ്ടോ?)

**मैं बोलूँ?** ഞാൻ സംസാരിക്കട്ടെ? ഞാൻ പറയട്ടെ?

(3) നിബന്ധന:— ഇവിടെ സംഭാവ്യഭവിഷ്യത്തിന്റെ മുമ്പെ '**तो**' എന്നു ചേർക്കപ്പെടുന്നു. **अगर** അല്ലെങ്കിൽ **यदि** എന്നു വാചകത്തിന്റെ ആദ്യം ഉപയോഗിച്ചാലും ഇല്ലെങ്കിലും ദൂഷ്യമില്ല.

**(अगर)वह ऐसा कहे तो तुम यहीं रहो।** അവൻ അങ്ങിനെ പറഞ്ഞാൽ നിങ്ങൾ ഇവിടെത്തന്നെ താമസിക്കുവിൻ.

**(अगर) तुम वहाँ जाओ तो उनसे ज़रूर मिलो।** നിങ്ങൾ അവിടെ പോകുന്ന പക്ഷം അദ്ദേഹത്തെ നിശ്ചയമായും കാണുക.

(4) സമയം, സങ്കല്പം:—

**तुम सुनो या न सुनो मैं यह कहता हूँ।** നിങ്ങൾ കേട്ടാലും കേട്ടില്ലെങ്കിലും ഞാൻ ഇതു പറയുന്നു.

**जब तक वह न आवे तब तक मैं नहीं निकलूँगा।** അവൻ വരുന്നതുവരെ ഞാൻ പുറപ്പെടുകയില്ല.

**कौन जाने?** ആർക്കറിയാം?

**मैं क्या जानूँ?** എനിക്കു് എന്തറിയാം?

**ऐसा हो तो।** ഇപ്രകാരമാണെങ്കിൽ.

**वे वहाँ हों तो।** അദ്ദേഹം അവിടെ ഉള്ളപക്ഷം.

**मेरे पास पाँच रुपये ही हों तो।** — എന്റെ പക്കൽ അഞ്ചു് രൂപയേ ഉള്ളുവെങ്കിൽ.

കുറിപ്പു്:—സംഭാവ്യഭവിഷ്യത്ത്‌രൂപം താഴെ കാണുന്നവിധത്തിലും ഉപയോഗിക്കാറുണ്ടു്.

ഉദാ:—**साईस से कहो कि वह मेरा घोड़ा लावे।** — എന്റെ കുതിരയെ കൊണ്ടുവരാൻ കുതിരക്കാരനോടു പറയുക.

**उससे कहो कि वह बाज़ार जावे।** — അങ്ങാടിയിൽ പോകുവാൻ അവനോടു പറയുക.

**नौकर को आज्ञा दो कि वह मिठाई लावे।** — പലഹാരം കൊണ്ടുവരുവാൻ ഭൃത്യനോടു് ആജ്ഞാപിക്കുക.

| | | | |
|---|---|---|---|
| **धोबी** | അലക്കുകാരൻ | **तकलीफ़** | ബുദ്ധിമുട്ടു് |
| **क़सूर** | കുററം, അപരാധം | **नुक़सान** | നഷ്ടം, ഹാനി |
| **फ़ायदा** | പ്രയോജനം, ലാഭം | **चेहरा** | മുഖം |
| **कसरत** (സ്ത്രീ) | വ്യായാമം | **दवा** (സ്ത്രീ) | ഔഷധം |
| **हवा** (സ്ത്രീ) | കാററു്, വായു | **मज़बूत** | ബലമുള്ള, ഉറപ്പുള്ള |
| **बुख़ार** | പനി | **कमज़ोर** | ക്ഷീണിച്ച |
| **सर्दी** (സ്ത്രീ) **जुकाम** | തണുപ്പു്, ജലദോഷം | **गन्दा** | വൃത്തികെട്ട, കലങ്ങിയ (അഴുക്കുള്ള) |
| **साफ़** | വൃത്തിയുള്ള | **दूसरा** | വേറെ, രണ്ടാമത്തെ |
| **सेव** | ആപ്പിൾപഴം | **अंगूर** | പച്ചമുന്തിരിങ്ങ |
| **ख़ुदा** | ഈശ്വരൻ (മുസൽമാന്മാർ പറയുന്നതു്) | **तक** | വരെ, പോലും |
| | | **मेहनत करना** | പരിശ്രമിക്കുക |
| **मेहनत** (സ്ത്രീ) | പരിശ്രമം, അധ്വാനം | **वापस आना** | മടങ്ങിവരിക |
| | | **टहलना** | ലാത്തുക |
| **मालूम** | അറിയപ്പെട്ടതു് | **मालूम होना** | തോന്നുക |

| | | | |
|---|---|---|---|
| **मदद करना** | സഹായിക്കുക | **जानना** | അറിയുക |
| **बनना** | ആയിത്തീരുക | **मानना** | സമ്മതിക്കുക, വക വെയ്ക്കുക, കൂട്ടാക്കുക |
| **जो** | യാതൊന്നു് | | |

| | |
|---|---|
| **अगर धोबी मेरे कपड़े लावे तो मैं आज ज़रूर रवाना होऊँगा।** | വെളുത്തേടൻ എന്റെ മുണ്ടുകൾ കൊണ്ടുവന്നാൽ ഞാൻ ഇന്നു് തീർച്ചയായും പുറപ്പെടും. |
| **उसकी तकलीफ़ देखो तो उस पर दया आयेगी।** | അവന്റെ കഷ്ടപ്പാടു് കണ്ടാൽ അവനിൽ ദയതോന്നും. |
| **तुम अपना क़सूर मानो तो मैं तुमको माफ़ करूँगा।** | നിങ്ങൾ നിങ്ങളുടെ കുറ്റം സമ്മതിച്ചാൽ ഞാൻ നിങ്ങൾക്കു മാപ്പുതരാം. |
| **आप उनके साथ न जायें तो भी कोई नुकसान नहीं है।** | താങ്കൾ അദ്ദേഹത്തിന്റെകൂടെ പോയില്ലെങ്കിലും യാതൊരു തരക്കേടുമില്ല. |
| **इस काम में कोई फ़ायदा न हो तो भी वह इसे ज़रूर करेगा।** | ഈ കാര്യത്തിൽ യാതൊരു പ്രയോജനവുമില്ലെങ്കിലും അവൻ ഇതു് നിശ്ചയമായും ചെയ്യും. |
| **क्या आपकी यह इच्छा है कि मैं मदद करूँ?** | ഞാൻ അദ്ദേഹത്തെ സഹായിക്കണമെന്നാണോ താങ്കളുടെ ആഗ്രഹം ? |
| **मैं जाऊँ और आपके लिए कुछ सेव और अंगूर लाऊँ?** | ഞാൻ പോയി താങ്കൾക്കുവേണ്ടി കുറച്ചു ആപ്പിൾപഴവും, മുന്തിരിങ്ങയും കൊണ്ടുവരട്ടേ ? |
| **जब तक मैं वापस न आऊँ तब तक आप यहीं ठहरें।** | ഞാൻ മടങ്ങി വരുന്നതുവരെ താങ്കൾ ഇവിടെത്തന്നെ താമസിച്ചാലും. |

| | |
|---|---|
| आप कल आव और इस काम को ख़तम करने में मेरी मदद करें। | താങ്കൾ നാളെ വരികയും ഈ പ്രവൃത്തി ചെയ്യുന്നതിൽ എന്നെ സഹായിക്കുകയും ചെയ്താലും. |
| ख़ूब कसरत करो, जिससे मज़बूत बनो। | ശക്തിയുള്ളവരായിത്തീരാൻ വേണ്ടി നല്ലവണ്ണം വ്യായാമം ചെയ്യുവിൻ. |
| आप उस लड़के को कुछ इनाम दीजिए, जिससे वह ख़ूब मेहनत करे। | ആ ആൺകുട്ടി നല്ലവണ്ണം അധ്വാനിക്കുന്നതിനായിട്ട താങ്കൾ അവന്ന് എന്തെങ്കിലും സമ്മാനം കൊടുത്താലും. |
| उनको बुख़ार आवे तो उन्हें मेरी दवा खाने को कहिए। | അദ്ദേഹത്തിന്ന് പനി വന്നാൽ എന്റെ മരുന്ന സേവിക്കുവാൻ അദ്ദേഹത്തോട് പറയുവിൻ. |
| रोज़ सुबह साफ़ हवा में टहलो तो तुम्हारी तबीयत अच्छी रहेगी। | ദിവസവും രാവിലെ ശുദ്ധവായുവിൽ ലാത്തുകയാണെങ്കിൽ നിങ്ങളുടെ ശരീരസ്ഥിതി നന്നാകും. |
| उसका चेहरा देखो तो वह कमज़ोर मालूम होगा। | അവന്റെ മുഖം നോക്കിയാൽ അവൻ വളരെ ക്ഷീണിച്ചവനാണെന്ന തോന്നും. |
| ख़ुदा जाने वे क्या करना चाहते हैं! | അവർ എന്തു ചെയ്യാനാഗ്രഹിക്കുന്നു എന്ന് ഈശ്വരനറിയാം! |
| तुम यह काम करना पसन्द नहीं करते तो मैं तुमको दूसरा काम देता। | നിങ്ങൾ ഈ ജോലി ചെയ്യുവാൻ ഇഷ്ടപ്പെട്ടിരുന്നില്ലെങ്കിൽ ഞാൻ നിങ്ങൾക്ക വേറെ ജോലി തരുമായിരുന്നു. |

गन्दा पानी पीने से जुकाम होता है।

കലങ്ങിയ (വൃത്തികെട്ട)വെള്ളം കുടിക്കുന്നതുകൊണ്ടു ജലദോഷം ഉണ്ടാകുന്നു.

मुझे उसका नाम मालूम था, लेकिन अभी याद नहीं।

എനിക്കു് അവന്റെ പേരു് അറിയാമായിരുന്നു, എന്നാൽ ഇപ്പോൾ ഓർമ്മയില്ല.

अगर वहाँ उमदा और मीठे आम मिलें तो मेरे लिए कुछ ज़रूर खरीदो।

അവിടെ നല്ലതും മധുരമുള്ളതുമായ മാമ്പഴം കിട്ടിയാൽ എനിക്കായിട്ടു് കുറച്ചു നിശ്ചയമായും വാങ്ങിക്കുവിൻ.

मैंने सुना है कि कल गांधीजी का व्याख्यान है। अगर ऐसा हो तो हम वहाँ जरूर चलेंगे।

നാളെ ഗാന്ധിജിയുടെ പ്രസംഗമുണ്ടെന്നു ഞാൻ കേട്ടു. അങ്ങിനെയുണ്ടെങ്കിൽ തീർച്ചയായും ഞങ്ങൾ അവിടെ പോകും.

अगर वे वहाँ न हों तो तुम वापस चले आना।

അദ്ദേഹം അവിടെ ഇല്ലാത്ത പക്ഷം നിങ്ങൾ മടങ്ങിപ്പോരിക.

कहूँ तो क्या कहूँ ?

(ഞാൻ) പറയുകയാണെങ്കിൽ എന്തു് പറയട്ടെ ?

जाऊँ तो कहाँ जाऊँ ?

(ഞാൻ) പോകുകയാണെങ്കിൽ എവിടെ പോകട്ടെ ?

करूँ तो क्या करूँ ?

ചെയ്യുകയാണെങ്കിൽ എന്തു ചെയ്യട്ടെ ?

हो न हो।

ആയിരിക്കട്ടെ അഥവാ അല്ലാതിരിക്കട്ടെ (ഏതായാലും തരക്കേടില്ല).

| | |
|---|---|
| पण्डित हो या मूर्ख । | പണ്ഡിതനോ മഠയനോ (പാമരനോ) ആയിരിക്കട്ടെ. |
| दोस्त हो या दुश्मन । | മിത്രമോ ശത്രുവോ ആകട്ടെ. |
| जो करो । | യാതൊന്നു് (നിങ്ങൾ) ചെയ്യുന്നുവോ. |
| जो कहो । | യാതൊന്നു (നിങ്ങൾ) പറയുന്നുവോ. |

---

## പാഠം 19.

### ക്രിയാദ്യോതകസംജ്ഞ (പേരച്ചം)

53. ക്രിയാധാതുവിനോടുകൂടി '**ता**' എന്നോ, '**ता हुआ**' എന്നോ (കർത്താവിൻെറ ലിംഗവചനങ്ങൾ അനുസരിച്ചു്) ചേർത്താൽ ക്രിയാദ്യോതകസംജ്ഞയുണ്ടാകുന്നു.

(1) ഒരു നാമത്തെ വിശേഷിപ്പിക്കുന്നതിനായി നാമവിശേഷണമെന്നവണ്ണം ഉപയോഗിക്കുമ്പോൾ ഇതു് ലിംഗത്തിലും, വചനത്തിലും നാമത്തെ അനുസരിക്കുന്നു.

ഉദാ:—

| | |
|---|---|
| **सोता (सोता हुआ) लड़का ।** | ഉറങ്ങുന്ന കുട്ടി. |
| **दौड़ते (दौड़ते हुए) घोड़े ।** | ഓടുന്ന കുതിരകൾ. |
| **चलती (चलती हुई) गाड़ी ।** | ഓടുന്ന വണ്ടി. |
| **वह गाता (गाता हुआ) आता है ।** | അവൻ പാടിക്കൊണ്ടു വരുന്നു. |
| **वे रोते हुए गये ।** | അവർ കരഞ്ഞുകൊണ്ടു പോയി. |

| | |
|---|---|
| **जानकी कोट पहनती हुई निकली ।** | ജാനകി കോട്ട് ധരിച്ചും കൊണ്ട് പുറപ്പെട്ടു. |

(2) കർത്താവും, കർമ്മവും വിഭക്തിപ്രത്യയത്തോടുകൂടി വരുമ്പോഴും ഇതിന് രൂപഭേദമുണ്ടാകുന്നു.

| | |
|---|---|
| ഉദാ —**मैंने जानकी को आते हुए देखा ।** | ഞാൻ ജാനകി വരുന്നതു് കണ്ടു. |
| **तुमने हम लोगों को कभी गाते हुए सुना है ?** | നിങ്ങൾ ഞങ്ങൾ പാടുന്നതു് എപ്പോഴെങ്കിലും കേട്ടിട്ടുണ്ടോ ? |

കുറിപ്പു്:—ക്രിയാദ്യോതകസംജ്ഞയോടു് '**समय**' (സമയം) ചേരുമ്പോൾ താഴെ കാണുന്നപ്രകാരം രൂപാന്തരപ്പെടുന്നു.

| | |
|---|---|
| **मेरे जाते समय ।** | ഞാൻ പോകുന്ന സമയത്തു്. |
| **उसके पढ़ते समय ।** | അവൻ പഠിക്കുന്ന സമയത്തു്. |
| **सीता के बोलते समय ।** | സീത സംസാരിക്കുന്ന സമയത്തു്. |
| **आपके गाते समय ।** | താങ്കൾ പാടുന്ന സമയത്തു്. |

54. ക്രിയാദ്യോതകസംജ്ഞയുടെ ഭൂതകാലമുണ്ടാക്കുന്നതു സാമാന്യഭൂതത്തോടു് '**हुआ**' (കർത്താവിന്റെ ലിംഗവചനമനുസരിച്ചു്) ചേർത്തിട്ടാകുന്നു. ഇതു് നാമവിശേഷണമായിട്ടാണു് മിക്കവാറും ഉപയോഗിക്കുന്നതു്.

| | |
|---|---|
| ഉദാ :—**खिला (खिला हुआ) फूल** | വിടൎന്ന പുഷ്പം. |
| **सोई हुई औरत ।** | ഉറങ്ങിയ സ്ത്രീ. |
| **पढ़ा-लिखा आदमी ।** | പഠിപ്പുള്ള മനുഷ്യൻ. (വിദ്യാഭ്യാസമുള്ള മനുഷ്യൻ) |
| **वह सोया (हुआ) है ।** | അവൻ ഉറങ്ങിയിരിക്കുന്നു. |

55. പൂർവ്വകാലികക്രിയയുണ്ടാക്കുവാൻ ക്രിയാധാതുവിനോടു കൂടി '**कर**' എന്നു ചേർത്താൽ മതിയാകുന്നതാണ്.

ഉദാ :—**खा कर** തിന്നിട്ടു് **सुन कर** കേട്ടിട്ടു്
**सो कर** ഉറങ്ങിയിട്ടു് **देख कर** കണ്ടിട്ടു്

കുറിപ്പു് :—ഒരു സകർമ്മകക്രിയയുടെ പൂർവ്വകാലികക്രിയയുടെ മുമ്പേ '**आना**' എന്നോ, '**जाना**' എന്നോ വന്നാൽ '**कर**' ചിലപ്പോൾ ലോപിക്കുന്നു.

| | |
|---|---|
| ഉദാ :—**सुन जाओ।** | കേട്ടിട്ടു് പോകുവിൻ. |
| **खा जाओ।** | തിന്നിട്ടു് പോകുവിൻ. |
| **देख जाता है।** | കണ്ടിട്ടു് പോകുവിൻ. |
| **कर गया।** | ചെയ്തിട്ടു് പോയി. |

'**कर**' എന്ന ക്രിയയുടെ പൂർവ്വകാലികക്രിയ '**करके**' (ചെയ്തിട്ടു്) എന്നായിത്തീരുന്നു.

56. നിത്യതാബോധകക്രിയകളുണ്ടാക്കപ്പെടുന്നതു് സാമാന്യഭൂതകാലത്തോടുകൂടി '**कर**' എന്ന ക്രിയയുടെ രൂപങ്ങൾ ചേർത്തിട്ടാണ്.

| | |
|---|---|
| ഉദാ :—**आया करो।** | (പതിവായി) വന്നുകൊണ്ടിരിക്കൂ. |
| **पढ़ा करो।** | പഠിച്ചുകൊണ്ടിരിക്കൂ. |
| **वह रोज़ यहाँ आया करता है।** | അവൻ ദിവസവും ഇവിടെ വരാറുണ്ടു്. |

കുറിപ്പു് :—'**जा**' എന്നതിന്റെ നിത്യതാബോധകരൂപം '**जाया कर**' (പൊയ്ക്കൊണ്ടിരിക്കുക) എന്നാകുന്നു.

നിത്യതാബോധകരൂപങ്ങൾ പ്രയോഗിക്കുമ്പോൾ '**ने**' ചേർക്കാറില്ല.

ഉദാ :— **वह बहुत दिनों तक पढ़ा किया ।** — അവൻ വളരെ ദിവസംവരെ പഠിച്ചുകൊണ്ടിരുന്നു.

57. ഹേതുഭൂതവും, ചിലപ്പോൾ അപൂർണ്ണഭൂതകാലവും പതിവിനെ സൂചിപ്പിക്കുവാനായി ഉപയോഗിക്കപ്പെടുന്നു.

ഉദാ :— **वह मेरे यहाँ आता और घंटों बैठता ।** — അവൻ എന്റെ വീട്ടിൽ വരികയും വളരെ നേരം ഇരിക്കുകയും ചെയ്യാറുണ്ടായിരുന്നു.

**वह रोज़ मेरे खाने के लिए कुछ फल भेजता था ।** — അവൻ പതിവായി എനിക്ക് തിന്നുവാൻ കുറെ പഴങ്ങൾ അയച്ചിരുന്നു.

**वे संस्कृत में ही बोलते थे ।** — അദ്ദേഹം സംസ്കൃതത്തിൽതന്നെ സംസാരിക്കാറുണ്ടായിരുന്നു.

| | | | |
|---|---|---|---|
| **खड़ा** | നില്ക്കുന്ന | **खड़ा होना** | നില്ക്കുക |
| **बीतना** | കഴിഞ്ഞുപോകുക | **पचना** | ദഹിക്കുക |
| **चबाना** | ചവയ്ക്കുക | **खोना** | കളയുക |
| **इज़्ज़त** | (സ്ത്രീ) മാനം, ആദരവ് | **इज़्ज़त करना** | ആദരിക്കുക |
| **परवाह** | (സ്ത്രീ) കൂട്ടാക്കൽ | **परवाह करना** | വകവെയ്ക്കുക, കൂട്ടാക്കുക |
| **दुनियाँ** | (സ്ത്രീ) ലോകം | | |
| **ग़रीब** | ദരിദ്രനായ | **अन्न** | ഭക്ഷണം, ധാന്യം |
| **सबेरे** | രാവിലെ | **बूढ़ा** | വൃദ്ധനായ, വയസ്സായ |
| **ईमानदार** | ന്യായമുള്ള, മര്യാദയുള്ള, വിശ്വസ്തനായ നെറിയുള്ള | **अमीर** | ധനവാൻ, ധനമുള്ള |
| | | **बेईमान** | ന്യായമില്ലാത്ത നെറികെട്ട (മര്യാദകെട്ട) |
| **समुद्र** | സമുദ്രം | **समुद्र पर ; समुद्र के किनारे** | സമുദ്രതീരത്തിൽ |
| **तन्दुरुस्ती** | (സ്ത്രീ) ആരോഗ്യം | | |

| | |
|---|---|
| मैंने कल आपको रामनाथ के साथ बातचीत करते देखा। | താങ്കൾ ഇന്നലെ രാമനാഥനോടു സംസാരിക്കുന്നതു ഞാൻ കണ്ടു. |
| वे हँसते हुए कुछ कह रहे थे। | അദ്ദേഹം ചിരിച്ചുകൊണ്ടു് എന്തോ പറഞ്ഞുകൊണ്ടിരുന്നു. |
| आपकी छोटी बहिन भी उनकी बातें सुनती (हुई) वहाँ खड़ी थी। | താങ്കളുടെ അനുജത്തിയും അദ്ദേഹത്തിന്റെ സംസാരം കേട്ടുംകൊണ്ടു് അവിടെ നിന്നിരുന്നു. |
| आज मैं उनके घर जाकर उनसे मिला। | ഞാൻ ഇന്നു് അദ്ദേഹത്തിന്റെ വീട്ടിൽ പോയി അദ്ദേഹത്തെ കണ്ടു. |
| वे मुझे देखकर बहुत ख़ुश हुए। | അദ്ദേഹം എന്നെ കണ്ടിട്ടു് വളരെ സന്തുഷ്ടനായി. |
| वह बूढ़ा आदमी अभी अपना काम करके बाहर गया है। | ആ വൃദ്ധനായ മനുഷ്യൻ തന്റെ ജോലി ചെയ്തിട്ടു് ഇപ്പോൾ തന്നെ പുറത്തേയ്ക്കു പോയിട്ടുണ്ടു്. (ആ വൃദ്ധനായ മനുഷ്യൻ ഇപ്പോഴാണു്, തന്റെ ജോലി തീർത്തു പുറത്തു പോയതു്.) |
| जाओ, उसे एक बार देख आओ। | പോകൂ, അവനെ ഒരു പ്രാവശ്യം കണ്ടിട്ടു് വരൂ. |
| बीते हुए दिन कभी वापस नहीं आते। | കഴിഞ്ഞുപോയ ദിവസങ്ങൾ ഒരിക്കലും മടങ്ങിവരുന്നില്ല. |
| यह काम कर आओ। | ഈ ജോലി ചെയ്തിട്ടു് പോകൂ. |
| ख़ूब चबाकर खाया हुआ अन्न जल्दी पचता है। | നല്ലവണ്ണം ചവച്ചു് തിന്നിട്ടുള്ള ഭക്ഷണം വേഗം ദഹിക്കുന്നു. |
| उनकी दी हुई पुस्तक कहाँ है? | അദ്ദേഹം തന്ന പുസ്തകം എവിടെയാണു്? |

दुनिया में जितनी चीजें हैं सब ईश्वर की दी हुई हैं।

ലോകത്തിലുള്ള വസ്തുക്കളെല്ലാം ഈശ്വരൻ തന്നിട്ടുള്ളതാകുന്നു.

तुम रोज़ सबेरे पांच बजे उठा करो तो तुम्हारी तबीयत ठीक रहेगी।

നിങ്ങൾ ദിവസേന രാവിലെ അഞ്ചുമണിക്ക് എഴുന്നേററാൽ നിങ്ങളുടെ ആരോഗ്യം നന്നായിരിക്കും.

आपके दोस्त कभी-कभी यहाँ आया करते हैं।

താങ്കളുടെ സ്നേഹിതൻ ചിലപ്പോൾ ഇവിടെ വരാറുണ്ട്.

अमीर आदमी की सब लोग इज़्ज़त करते है। पर ग़रीब को कोई नहीं पूछता।

ധനവാനായ മനുഷ്യനെ എല്ലാ ആളുകളും ബഹുമാനിക്കുന്നു; എന്നാൽ ദരിദ്രനെ ആരും ബഹുമാനിക്കുന്നില്ല.

इस दुनिया में ईमानदार आदमी बहुत ज़्यादा और बेईमान बहुत कम मालूम होते हैं।

ഈ ലോകത്തിൽ നെറിയുള്ള ആളുകൾ വളരെ അധികവും നെറികെട്ടവർ വളരെ കുറവുമാണെന്ന് തോന്നുന്നു.

वे कभी किसी बात की परवाह नहीं करते।

അദ്ദേഹം ഒരിക്കലും ഒരു സംഗതിയും വകവെയ്ക്കുന്നില്ല.

सोये हुए सिंह को जगाना ठीक नहीं।

ഉറങ്ങുന്ന സിംഹത്തെ ഉണർത്തുന്നതു ശരിയല്ല.

वे रोज बड़े सबेरे उठकर समुद्र पर टहलने जाते थे।

അദ്ദേഹം ദിവസേന അതിരാവിലെ എഴുന്നേററ് സമുദ്രതീരത്തു നടക്കുവാൻ പോകാറുണ്ടായിരുന്നു.

## പാഠം 20.

### സഹായക്രിയകൾ (പരതന്ത്രക്രിയകൾ.)

**58.** പരതന്ത്രക്രിയകളായ **सक, चुक, दे, पा, लग, चाह** ഇവകൾ പ്രധാനക്രിയയുടെ സഹായത്തിന്നായി ഉപയോഗിക്കപ്പെടുന്നു. ഇങ്ങിനെയുള്ള സന്ദർഭങ്ങളിൽ അതായത്, പ്രധാനക്രിയയോടു സഹായകക്രിയ ചേർത്താൽ പ്രധാനക്രിയയ്ക്കു യാതൊരു മാററവും സംഭവിക്കുന്നതല്ല.

(1) പ്രാപ്തി അല്ലെങ്കിൽ കഴിവു് കാണിക്കുവാൻവേണ്ടി ക്രിയാധാതുക്കളോടു് '**सक**' ചേക്കുന്നു. (ഇംഗ്ലീഷിൽ 'can' എന്നും 'may' എന്നും ഉള്ളതിനുപകരം) ഹിന്ദിയിൽ ഇവയ്ക്കു് രണ്ടിനും '**सक**' മാത്രം ചേർത്താൽ യാതൊരു വ്യത്യാസവുമില്ല.

| | |
|---|---|
| ഉദാ —**मैं खा सकता हूँ।** | എനിക്കു് ഭക്ഷിക്കുവാൻ കഴിയും. |
| **यह क्या कर सकता है।** | ഇവനു് എന്തുചെയ്യുവാൻ കഴിയും. |
| **वे नहीं बोल सकेंगे।** | അവക്കു പറയുവാൻ കഴിയുകയില്ല. |
| **तुम बोल सकते थे।** | നിങ്ങൾക്കു് പറയുവാൻ കഴിയുമായിരുന്നു. |
| **कमला वहाँ नहीं जा सकी** | കമലയ്ക്കു് അവിടെ പോകുവാൻ കഴിഞ്ഞില്ല. |

(2) '**चुक**' എന്നുള്ളതു് ക്രിയാധാതുക്കളോടുകൂടി ക്രിയയുടെ പൂർത്തിയെ കാണിക്കുവാൻവേണ്ടി ചേക്കപ്പെടുന്നു.

| | |
|---|---|
| ഉദാ :— **वह पढ़ चुका।** | അവൻ പഠിച്ചുകഴിഞ്ഞു. |
| **मैं सो चुका।** | ഞാൻ ഉറങ്ങിക്കഴിഞ്ഞു. |
| **मैं कह चुका हूँ।** | ഞാൻ പറഞ്ഞു കഴിഞ്ഞിട്ടുണ്ടു്. |
| **वे बोल चुके थे।** | അവർ സംസാരിച്ചു കഴിഞ്ഞിരുന്നു |
| **वे कर चुके होंगे।** | അവർ ചെയ്തുകഴിഞ്ഞിരിക്കും |

(3) 'दे' എന്നുള്ളതു് സമ്മതത്തെ സൂചിപ്പിക്കാനായി ഉപയോഗിക്കപ്പെടുന്നു. ക്രിയകളുടെ 'ना' എന്നുള്ളതിനെ 'ने' എന്നാക്കി 'दे' എന്നുള്ള ക്രിയ ചേൎത്തു് പ്രയോഗിച്ചാൽ സമ്മതം അല്ലെങ്കിൽ അനുവാദത്തെ സൂചിപ്പിക്കുന്നു.

ഉദാ :— मुझे जाने दो । — എന്നെ പോകുവാനനുവദിക്കൂ.
उसको बोलने दीजिये । — അവനെ പറയുവാൻ സമ്മതിച്ചാലും.
मैंने उसको जाने दिया । — ഞാൻ അവനെ പോകുവാൻ സമ്മതിച്ചു.

(4) ക്രിയാധാതുവിനോടോ, അവയുടെ സാധാരണരൂപത്തോടോ 'पाना' എന്ന ക്രിയ ചേൎത്തുപയോഗിച്ചാൽ ക്രിയ ചെയ്യുവാനുള്ള പ്രാപ്തി അല്ലെങ്കിൽ സാമൎത്ഥ്യത്തെ സൂചിപ്പിക്കുന്നു.

ഉദാ :— कर पाना അഥവാ करने पाना । — ചെയ്യാൻ സാധിക്കുക.
मैं वहाँ नहीं जा पाया അഥവാ जाने पाया । — എനിക്കു് അവിടെ പോകുവാൻ സാധിച്ചില്ല.
तुम नहीं सुन पाओगे അഥവാ सुनने पाओगे । — നിങ്ങൾക്കു് കേൾക്കുവാൻ സാധിക്കുകയില്ല.

(5) 'लग' എന്നതു് ആരംഭസൂചകമാണു്. ക്രിയകളുടെ 'ना' എന്നതു 'ने' എന്നാക്കി ഇതിനെ പ്രയോഗിക്കുന്നു.

ഉദാ :— मैं बोलने लगा । — ഞാൻ സംസാരിക്കുവാൻ തുടങ്ങി.
लीला सोने लगी । — ലീല ഉറങ്ങുവാൻ തുടങ്ങി.
हम देखने लगे । — ഞങ്ങൾ കാണുവാൻ തുടങ്ങി. (നോക്കുവാൻ തുടങ്ങി.)

(6) 'चाह' എന്നുള്ളതു് ക്രിയയുടെ സാധാരണ രൂപത്തോടു

ചേത്താൽ ആയതു് ആഗ്രഹസൂചകമായിത്തീരുന്നു. പ്രവൃത്തി ചെയ്യുവാനുള്ള ആഗ്രഹത്തെ പ്രകടിപ്പിക്കുന്നു.

ഉദാ :— **मैं जाना चाहता हूँ।** ഞാൻ പോകുവാനാഗ്രഹിക്കുന്നു.
**तुम क्या चाहते हो?** നിങ്ങൾ എന്തു ആഗ്രഹിക്കുന്നു ?
**मैंने हिन्दी सीखनी चाही।** ഞാൻ ഹിന്ദി പഠിക്കുവാനാഗ്രഹിച്ചു.

59. '**दे**' '**चाह**' ഇവയുടെ ഭൂതകാലരൂപങ്ങൾ ഉപയോഗിക്കുമ്പോൾ പ്രധാനക്രിയ സകർമ്മകമാണെങ്കിലും, അല്ലെങ്കിലും കർത്താവിനോടുകൂടി '**ने**' എന്നു് ചേക്കണം.

ഉദാ :— **मैंने उसे जाने दिया।** ഞാൻ അവനെ പോകുവാനനുവദിച്ചു.
**उसने सोना चाहा।** അവൻ ഉറങ്ങുവാനാഗ്രഹിച്ചു.

| | | | |
|---|---|---|---|
| **लड़ाई** | (സ്ത്രീ) യുദ്ധം | **झगड़ा** | വഴക്കു്, കലഹം |
| **सवारी** | (സ്ത്രീ) വാഹനം, യാത്ര | **ख़याल** | വിചാരം, ഉദ്ദേശം |
| **रिश्तेदार** | ബന്ധു | **जायदाद** | (സ്ത്രീ) സ്വത്തു്, സമ്പത്തു്. |
| **चोर** | കള്ളൻ | **माता, माँ** | അമ്മ |
| **पिता, बाप** | അച്ഛൻ | **हफ़्ता** | ആഴ്ച |
| **ग़ौर** | ശ്രദ്ധ, സൂക്ഷ്മം | **बाज़ार** | അങ്ങാടി |
| **बार** | പ്രാവശ്യം, തവണ | **दर्शन** | ദശനം, കാഴ്ച |
| **दूकान** | (സ്ത്രീ) പീടിക, കട | **दूकानदार** | പീടികക്കാരൻ |
| **जीतना** | ജയിക്കുക | **ज़ब्त होना** | ജപ്തിയാക്കുക |
| **भागना** | ഓടുക (രക്ഷപ്രാപിക്കുവാനായി ഓടുക) | **वसूल करना** | പിരിച്ചെടുക്കുക, വസൂലാക്കുക,. ഈടാക്കുക |
| **पिछला** | കഴിഞ്ഞ | **सारा** | എല്ലാം, മുഴുവൻ |

| | |
|---|---|
| क्या अब आप हिन्दी समझ सकते हैं? | താങ്കൾക്ക് ഇപ്പോൾ ഹിന്ദി മനസ്സിലാക്കുവാൻ കഴിയുമോ ? |
| हाँ, अब मैं थोड़ी-थोड़ी हिन्दी समझ सकता हूँ। | ഉവ്വ്, ഇപ്പോൾ എനിക്ക് കുറേശ്ശെ ഹിന്ദി മനസ്സിലാക്കുവാൻ കഴിയും. |
| जो काम दस आदमी मिलकर नहीं कर सकते, उसे वह अकेला कर सकता है। | പത്തു ആളുകൾക്ക് ചേർന്ന് ചെയ്യാൻകഴിയാത്ത വേല അവനു തനിയെ (ഒററയ്ക്ക്) ചെയ്യുവാൻ കഴിയും. |
| पिछली लड़ाई में जर्मनी नहीं जीत सका। | കഴിഞ്ഞ യുദ്ധത്തിൽ ജർമ്മനിക്ക് ജയിക്കുവാൻ കഴിഞ്ഞില്ല. |
| वे अपना काम कर चुके। | അദ്ദേഹം തന്റെ ജോലി ചെയ്തു കഴിഞ്ഞു. |
| जब हम गाड़ी में बैठ चुके तब 'फफ, फफ' करती हुई गाड़ी रवाना हुई। | ഞങ്ങൾ വണ്ടിയിൽ ഇരുന്നുകഴിഞ്ഞപ്പോൾ 'പഫ് പഫ്' എന്നു ശബ്ദിച്ചുംകൊണ്ട് വണ്ടി പുറപ്പെട്ടു. |
| मेरा ख्याल है कि अब तक आप के रिश्तेदार कलकत्ते पहुंच चुके होंगे। | ഇപ്പോൾ താങ്കളുടെ ബന്ധുക്കൾ കല്ക്കത്തയിൽ എത്തിയിരിക്കുമെന്നാണ് എന്റെ വിചാരം. |
| वहाँ पहुँचने पर मैंने सुना कि उनकी सारी जायदाद ज़ब्त हो चुकी है। | അദ്ദേഹത്തിന്റെ സ്വത്തുമുഴുവനും ജപ്തിയായിക്കഴിഞ്ഞു എന്ന് അവിടെ എത്തിയതിന്റെ ശേഷം ഞാൻ കേട്ടു. |
| विद्यार्थी ने मास्टर से कहा:— मुझे दो हफ़्ते के लिए घर जाने दीजिये। | വിദ്യാർത്ഥി മാസ്റ്ററോട് പറഞ്ഞു: —എന്നെ രണ്ടാഴ്ച്ചു വീട്ടിൽ പോകുവാൻ അനുവദിച്ചാലും. |

| | |
|---|---|
| बहुत कोशिश करने पर भी पुलिस ने चोरों को भागने नहीं दिया। | വളരെ പ്രയത്നിച്ചിട്ടും പോലീസ്സുകാർ കള്ളന്മാരെ ഓടുവാൻ സമ്മതിച്ചില്ല. |
| छोटे बच्चे जब बोलने लगते हैं तब उनके माता-पिता उन्हें देखकर बहुत खुश होते हैं। | ചെറിയകുട്ടികൾ സംസാരിക്കുവാൻ തുടങ്ങുമ്പോൾ അവരുടെ മാതാപിതാക്കന്മാർ അവരെ കണ്ടിട്ടു് വളരെ സന്തുഷ്ടരായിത്തീരുന്നു. |
| जब वह मेरी ओर ग़ौर से देखने लगा तब मैंने उससे पूछा—तुम क्या कहना चाहते हो? | അവൻ എന്റെനേരെ സൂക്ഷിച്ചു നോക്കുവാൻതുടങ്ങിയപ്പോൾ ഞാൻ അവനോടു ചോദിച്ചു: —നിങ്ങൾ എന്താണു് പറയുവാനാഗ്രഹിക്കുന്നതു്? |
| उसने जवाब दिया—मैं कुछ नहीं चाहता। | അവൻ ഉത്തരം പറഞ്ഞു:— ഞാൻ ഒന്നും ആഗ്രഹിക്കുന്നില്ല. |
| मैंने एक बार वहाँ जाकर उनका दर्शन करना चाहा, पर समय नहीं पा सका। | ഞാൻ ഒരു പ്രാവശ്യം അവിടെ പോയി അദ്ദേഹത്തെ കാണുവാനാഗ്രഹിച്ചു, എന്നാൽ സമയം കിട്ടാൻ കഴിഞ്ഞില്ല. |
| कल बड़े ज़ोर से पानी बरस रहा था, इसलिए मैं बाहर नहीं जा पाया। | ഇന്നലെ ശക്തിയായി മഴ പെയ്തുകൊണ്ടിരുന്നതിനാൽ എനിക്കു പുറത്തുപോകുവാൻ സാധിച്ചില്ല. |
| यदि मैं उसे देख पाता, तो अपने सारे रुपये उससे वसूल करता। | എനിക്കു് അവനെകാണുവാൻ സാധിച്ചിരുന്നുവെങ്കിൽ എന്റെ ഉറുപ്പിക മുഴവൻ ഞാൻ അവനിൽനിന്നു വസൂലാക്കുമായിരുന്നു. (ഈടാക്കുമായിരുന്നു.) |

| | |
|---|---|
| आज तुम वहाँ किसी तरह न जाने पाओगे। | ഇന്നു് നിങ്ങൾക്കു് അവിടെ ഒരു വിധത്തിലും പോകുവാൻ സാധിക്കുകയില്ല. |
| इस बाज़ार में सब दूकानदार सिर्फ स्वदेशी कपड़े बेचते हैं। | ഈ അങ്ങാടിയിൽ എല്ലാ പീടികക്കാരും സ്വദേശിത്തുണികൾ മാത്രമേ വില്ക്കുന്നുള്ളൂ. |
| स्टेशन जाने के लिए कोई सवारी नहीं मिली, इसलिए मैं गाड़ी नहीं पकड़ पाया। | സ്റ്റേഷനിലേയ്ക്കു പോകുവാൻ വാഹനം ഒന്നും കിട്ടിയില്ല, അതുകൊണ്ടു് എനിക്കു വണ്ടി കിട്ടുവാൻ സാധിച്ചില്ല. |

---

## പാഠം 21.

### സംയുക്തക്രിയകൾ.

60. ക്രിയകളുടെ അർത്ഥത്തെ കുറെക്കൂടി പുഷ്ടിപ്പെടുത്തുവാനായി രണ്ടു ക്രിയകളെ ഒന്നിച്ചു് ചേർത്തുപയോഗിക്കുന്നതിനാണു് സംയുക്തക്രിയയെന്നു പറയപ്പെടുന്നതു്. സംയുക്തക്രിയകൾ ഒന്നിനെ മററതിൻെറ ഭാഗമാണെന്നു് തോന്നിക്കത്തക്കവണ്ണം സർവ്വസാധാരണമായി ഒന്നിച്ചു് ഉപയോഗിക്കപ്പെടുന്നു. ഇങ്ങിനെയുള്ള സംയുക്തക്രിയകളുടെ ഒന്നാമത്തെ മുഖ്യമായ ക്രിയ അതിൻെറ ധാതുരൂപത്തിൽ മാത്രമെ നില്ക്കുകയുള്ളൂ. അതിനു് മാററമുണ്ടാകുകയില്ല. പ്രത്യയങ്ങളും മററും ചേർക്കുന്നതു് രണ്ടാമത്തെ സഹായക്രിയയോടാണു്.

ഇങ്ങിനെയുള്ള അനവധി സംയുക്തക്രിയകളിൽ രണ്ടാമത്തെ സഹായകക്രിയയുടെ ശരിയായ അർത്ഥം തീരെ ലോപിക്കുകയും അഥവാ ഉണ്ടെങ്കിൽതന്നെയും തിരിച്ചറിയുവാൻ കഴിയാത്തവിധത്തിൽ സ്വല്പമാകുകയും ചെയ്യുന്നു.

61. **जाना, देना, लेना, डालना, पड़ना, उठना, बैठना छोड़ना, रखना** ആദിയായവ.

(1) എ. ഒരു ക്രിയയുടെ പൂർത്തിയെ കാണിക്കാനായി '**जाना**' എന്ന ക്രിയ സഹായമായി ഉപയോഗിക്കപ്പെടുന്നു.

ഉദാ :— **आ जाना** വന്നെത്തുക — **सो जाना** ഉറങ്ങിപ്പോകുക
**हो जाना** ആയിപ്പോകുക — **मर जाना** മരിച്ചുപോകുക
**खा जाना** തിന്നുകളയുക — **घबड़ा जाना** പരിഭ്രമിച്ചു പോകുക
**भूल जाना** മറന്നുപോകുക
**ले जाना** കൊണ്ടുപോകുക. — **जान जाना** മനസ്സിലാകുക
**मिल जाना** ചേർന്നുപോകുക, കണ്ടുമുട്ടുക

ബി. **चला जाना** പൊയ്പ്പോകുക, എന്നതു് ഒരു പ്രത്യേകതരത്തിലുള്ളതാണ്. ഇവയിൽ രണ്ടു ക്രിയകൾക്കും പ്രത്യയങ്ങൾ ചേരും.

ഉദാ —**चला गया** (പു) — **चली गयी** (സ്ത്രീ)

(2) '**देना**' '**लेना**' ഇവകൾ സഹായക്രിയകളായി വരുമ്പോൾ അവയുടെ അർത്ഥം ശരിയായി സ്ഫുരിക്കുന്നുണ്ടു്.

| | | | |
|---|---|---|---|
| **दे देना** | കൊടുക്കുക | **ले लेना** | എടുക്കുക |
| **खो देना** | കളഞ്ഞുപോകുക | **सुन लेना** | കേൾക്കുക |
| **गिरा देना** | വീഴ്ത്തുക, താഴെയിടുക | **मान लेना** | സമ്മതിക്കുക, സ്വീകരിക്കുക, അനുസരിക്കുക |
| **कह देना** | പറയുക | | |
| **डाल देना** | ഒഴിക്കുക, ഇടുക | **छीन लेना** | തട്ടിപ്പറിക്കുക |
| **भेज देना** | അയച്ചുകൊടുക്കുക | **पकड़ लेना** | പിടിക്കുക |
| **चल देना** | പൊയ്ക്കളയുക | **पहचान लेना** | തിരിച്ചറിയുക |
| **छोड़ देना** | വിട്ടുകളയുക | **समझ लेना** | മനസ്സിലാക്കുക |

| | | | |
|---|---|---|---|
| **लौटा देना** | മടക്കിക്കൊടുക്കുക | **मिटा लेना** | നശിപ്പിച്ചുകളയുക |
| **खिला देना** | ഭക്ഷിപ്പിക്കുക | **लौटा लेना** | മടക്കിവാങ്ങുക |
| **जला देना** | കത്തിച്ചുകളയുക | **लूट लेना** | കൊള്ളചെയ്യുക |
| **हटा लेना** | മാററിക്കളയുക | **बना लेना** | ആക്കിത്തീർക്കുക |

(3) **डालना** എന്നതു് വിച്ഛയെ കാണിക്കുന്നു.

ഉദാ :— **मार डालना** കൊല്ലുക, കൊന്നുകളയുക
**उखाड़ डालना** പിഴുതെടുക്കുക, വേരോടെ പറിക്കുക
**तोड़ डालना** പറിക്കുക, പൊട്ടിക്കുക, ഉടയ്ക്കുക
**काट डालना** മുറിക്കുക
**दे डालना** കൊടുക്കുക
**खा डालना** തിന്നുകളയുക

(4) എ. '**पड़ना**' എന്നതു് ക്രിയയുടെ യാദൃച്ഛികതത്തെ പ്രകടിപ്പിക്കുന്നു.

ഉദാ :— **गिर पड़ना** വീഴുക, (വീണുപോകുക)
**चौंक पड़ना** ഞെട്ടിപ്പോകുക
**निकल पड़ना** പുറപ്പെടുക

ബി. '**पड़ना**' ബോധനാസൂചകങ്ങളായ ക്രിയകളോടുകൂടി ഉപയോഗിക്കുമ്പോൾ കർത്താവിനേക്കാൾ കൂടുതലായി കർമ്മത്തിനാണു് ശക്തി ലഭിക്കുന്നതു്.

ഉദാ :— **देख पड़ना** കാഴ്ചയിൽപ്പെടുക, ദൃഷ്ടീഭവിക്കുക
**जान पड़ना** തോന്നുക, മനസ്സിലാകുക
**समझ पड़ना** മനസ്സിലാകുക
**सुन पड़ना** കേൾവിയിൽപ്പെടുക

(5) 'उठना' എന്നതു് പെട്ടെന്നു് അല്ലെങ്കിൽ വിചാരിക്കാതെ സംഭവിച്ചതിനെ സൂചിപ്പിക്കുന്നതിനായി ഉപയോഗിക്കപ്പെടുന്നു.

ഉദാ :— बोल उठना,

| | |
|---|---|
| कह उठना | പറയുക, വിളിച്ചുപറയുക |
| जाग उठना | ഉണൎന്നെഴുന്നേല്ക്കുക |
| चिल्ला उठना | നിലവിളിക്കുക, ഉച്ചത്തിൽ വിളിക്കുക |
| चौंक उठना | ഞെട്ടിപ്പോകുക |
| काँप उठना | വിറച്ചുപോകുക |

(6) 'बैठना' എന്നതു് പ്രവൃത്തിയിലുള്ള ധ്രുതഗതിയെ സൂചിപ്പിക്കുന്നു.

| | |
|---|---|
| ഉദാ :— मार बैठना | അടിയ്ക്കുക |
| पूछ बैठना | ചോദിക്കുക |
| बिगड़ बैठना | പിണങ്ങുക, കോപിച്ചിരിക്കുക |
| कर बैठना | ചെയ്യുക |

(7) 'छोड़ना', 'रखना' ഇവകൾ 'ഉപേക്ഷിക്കുക', 'സൂക്ഷിച്ചു വെയ്ക്കുക' ഇവയെ പ്രകടിപ്പിക്കുന്നു.

| | |
|---|---|
| ഉദാ :— रख छोड़ना | വെയ്ക്കുക, വെച്ചേയ്ക്കുക |
| कर छोड़ना | ചെയ്തുവിടുക |
| कह रखना | പറഞ്ഞുവെയ്ക്കുക |
| उठा रखना | എടുത്തുവെയ്ക്കുക, എടുക്കുക |
| रोक रखना | തടഞ്ഞുവെയ്ക്കുക, തടയുക |

(8) സഹായക്രിയകൾ സകൎമ്മകങ്ങളാണെങ്കിൽ അവയെ ने നിയമങ്ങൾ (41, 41എ) ബാധിക്കുന്നതാണു്.

കുറിപ്പു് :—സംയുക്തക്രിയകൾ സാധാരണയായി നിഷേധവാചകത്തിൽ ഉപയോഗിക്കപ്പെടുന്നില്ല.

ഉദാ :— **यह नहीं खा गया** എന്നു പറയുന്നതു തെററാണു്,
**उसने नहीं खाया** എന്നു പറയണം.

| | | | |
|---|---|---|---|
| **सूरज** | സൂര്യൻ | **चाँद** | ചന്ദ്രൻ |
| **तारा** | നക്ഷത്രം | **अंधेरा** | ഇരുട്ടു് |
| **आसमान** | ആകാശം | **चाँदनी** | നിലാവു്, ചന്ദ്രിക |
| **दर्ज़ी** | തുന്നൽക്കാരൻ, തയ്യൽക്കാരൻ | **कुर्ता** | കുപ്പായം |
| | | **छड़ी** (സ്ത്രീ) | വടി |
| **बिस्तर** | വിരിപ്പു്, കിടക്ക | **मिजाज़** | ശരീരസ്ഥിതി, സ്വഭാവം |
| **कर्ज** | കടം | | |
| **नौकर** | ഭൃത്യൻ | **मुसाफ़िर** | വഴിപോക്കൻ |
| **चोर** | കള്ളൻ | **व्यापार** | കച്ചവടം, തൊഴിൽ |
| **अदा करना** | വീട്ടുക, മടക്കി കൊടുക്കുക | **चिन्ता करना** | വിചാരിക്കുക, ചിന്തിക്കുക |
| **मारना** | അടിക്കുക, കൊല്ലുക | **रखना** | വെയ്ക്കുക |
| **तोड़ना** | മുറിക്കുക, പൊട്ടിക്കുക | **छोड़ना** | വിട്ടയയ്ക്കുക |
| **चौंकना** | ഞെട്ടുക | **साफ़ साफ़** | സ്പഷ്ടമായിട്ടു്, വൃത്തിയായി |
| **दूर करना** | ദൂരത്താക്കുക, നശിപ്പിക്കുക | **सीना** | തുന്നുക, തയ്ക്കുക |
| **एकदम** | ഒന്നിച്ചു, മുഴുവനായി | **दूर होना** | ഇല്ലാതാകുക, ദൂരത്താകുക |

| | |
|---|---|
| **छः बज गये, सूरज निकल आया, अन्धेरा दूर हो गया, चलो अब अपना काम करने चलें ।** | ആറുമണി അടിച്ചു, സൂര്യൻ ഉദിച്ചു, ഇരുട്ടു് ഇല്ലാതായി, വരൂ, നമുക്കു് നമ്മുടെ ജോലി ചെയ്യുവാൻ പോകാം. |

तुम्हें वहाँ कोई तकलीफ़ हो तो तुम मेरे घर चले आओ।

നിങ്ങൾക്ക് അവിടെ വല്ല കഷ്ടപ്പാടുമുണ്ടെങ്കിൽ നിങ്ങൾ എന്റെ വീട്ടിലേയ്ക്കു വരുവിൻ.

मैं तुम्हारी बातें सुनकर एकदम घबड़ा गया।

ഞാൻ നിങ്ങളുടെ വാക്കുകൾ കേട്ടിട്ട് വല്ലാതെ പരിഭ്രമിച്ചു പോയി.

मैंने उनको तुम्हारे बारे में कुछ नहीं बताया, लेकिन वे सब बातें ख़ुद जान गये।

ഞാൻ അദ്ദേഹത്തോട് നിങ്ങളെപ്പററി ഒന്നും പറഞ്ഞില്ല, എന്നാൽ അദ്ദേഹം എല്ലാ സംഗതികളും തന്നെത്താൻ മനസ്സിലാക്കി.

कल तुम्हारी बहिन का मिजाज़ ठीक नहीं था, डाक्टर उसे देख गये थे।

ഇന്നലെ നിങ്ങളുടെ സഹോദരിയുടെ ശരീരസ്ഥിതി നന്നല്ലായിരുന്നു, ഡാക്ടർ അവളെ നോക്കിയിട്ട് പോയിരുന്നു.

तुम अपना बिस्तर कब ले गये?

നിങ്ങൾ നിങ്ങളുടെ വിരിപ്പ് എപ്പോൾ കൊണ്ടുപോയി ?

वह अपना काम करके चला गया।

അവൻ തന്റെ ജോലി ചെയ്തിട്ടു പോയി.

मैंने उसका सब कर्ज़ा अदा कर दिया है।

ഞാൻ അവന്റെ കടം മുഴുവനും വീട്ടിയിട്ടുണ്ട്.

दर्जी ने मेरे दो कुर्ते सी दिये हैं।

തയ്യൽക്കാരൻ എന്റെ രണ്ടു കുപ്പായങ്ങൾ തുന്നിത്തന്നു.

| | |
|---|---|
| राम का नौकर मेरे बहुत काम कर देता है। | രാമന്റെ ഭൃത്യൻ എന്റെ വളരെ ജോലികൾ ചെയ്തുതരുന്നുണ്ട്. |
| उन्होंने अपनी घड़ी ले ली। | അദ്ദേഹം തന്റെ വാച്ച് എടുത്തു. |
| तुम चिन्ता मत करो, मैं यह काम ख़ुद कर लूँगा। | നിങ്ങൾ ചിന്തിക്കരുത് (നിശ്ചിന്തനായിരിക്കുക) ഞാൻ ഈ ജോലി തന്നെത്താൻ ചെയ്തുകൊള്ളാം. |
| कुछ चोरों ने मिलकर दो मुसाफिरों को मार डाला। | കുറച്ച് കള്ളന്മാർ ചേർന്ന് രണ്ടു വഴിയാത്രക്കാരെ കൊന്നു. |
| उस शैतान लड़के ने मेरी छड़ी तोड़ डाली। | ആ തെമ്മാടികുട്ടി എന്റെ വടി ഒടിച്ചുകളഞ്ഞു. |
| मैं उस बूढ़े आदमी को देखकर एकदम चौंक पड़ा। | ഞാൻ ആ വൃദ്ധനായ മനുഷ്യനെ കണ്ടിട്ട് വല്ലാതെ ഞെട്ടിപ്പോയി. |
| देखो, आसमान में तारे देख पड़ते हैं। | നോക്കുവിൻ, ആകാശത്തിൽ നക്ഷത്രങ്ങൾ കാണപ്പെടുന്നു (കാഴ്ചയിൽ പെടുന്നു). |
| वे बूढ़े हो गये हैं, इसलिये उन्हें साफ़ साफ़ सुन नहीं पड़ता। | അദ്ദേഹം വൃദ്ധനായിപ്പോയിരിക്കുന്നു, ആയതിനാൽ അദ്ദേഹത്തിന് വ്യക്തമായി കേൾക്കുന്നില്ല. |
| मुझे जान पड़ा कि वह इस देश का आदमी नहीं हैं। | അവൻ ഈ ദേശത്തുള്ളവനല്ലെന്ന് എനിക്ക് മനസ്സിലായി |

| | |
|---|---|
| वह मुझे बिना कसूर मार बैठा। | കുററംകൂടാതെ അവൻ എന്നെ അടിച്ചു. |
| हमने तुमसे कुछ नहीं पूछा, तुम क्यों बोल उठे? | ഞങ്ങൾ നിങ്ങളോടു് ഒന്നും ചോദിച്ചില്ല, നിങ്ങൾ എന്തിനു സംസാരിച്ചു? |
| मैंने आपके लिये बीस आम रख छोड़े हैं। | ഞാൻ നിങ്ങൾക്കുവേണ്ടി 20 മാമ്പഴം വെച്ചിട്ടുണ്ടു് (സൂക്ഷിച്ചിട്ടുണ്ടു്). |
| इस व्यापार में उसने बहुत से रुपये उठा रखे। | ഈ വ്യാപാരത്തിൽ അവൻ വളരെ ഉറുപ്പിക സമ്പാദിച്ചു. |

---

## പാഠം 22.

### 'ही' യുടെ ഉപയോഗങ്ങൾ.

63. 'ही' എന്നുള്ളതു് ഹിന്ദിയിൽ ദൃഢതാബോധകവും, ഉപയോഗകരവുമായ ഒരു ശബ്ദമാകുന്നു. പലേ സംഗതികളേയും ദൃഢപ്പെടുത്തുന്നതിനായി ഇതുപയോഗിക്കപ്പെടുന്നു. അതു് വാക്കിന്റെ മുമ്പിലായി ഉപയോഗിക്കണം.

(1) അതിന്റെ സാധാരണ അർത്ഥം മാത്രം, തന്നെ, എന്നാകുന്നു. വേറെ യാതൊന്നുമില്ല എന്നുള്ള സംഗതിയെ അതു് സൂചിപ്പിക്കുന്നു.

ഉദാ :—**मैं ही** ഞാൻതന്നെ. **एक ही** ഒന്നുമാത്രം.

ചില സർവ്വനാമങ്ങളോടും, ക്രിയാവിശേഷണങ്ങളോടും ചേരുമ്പോൾ ആയതു് ആ വാക്കുകളോടൊന്നിച്ചുതന്നെ ചേർന്നുപോകുന്നു. അവ താഴെ കാണുംപ്രകാരമായിരിക്കും.

| | | | |
|---|---|---|---|
| **तुम+ही=तुम्हीं** | നിങ്ങൾതന്നെ | **वह+ही=वही** | അവൻതന്നെ |
| **हम+ही=हमीं** | ഞങ്ങൾതന്നെ | **यह+ही=यही** | ഇവൻതന്നെ |
| **उस+ही=उसी** | അതുതന്നെ | **उन+ही=उन्हीं** | അദ്ദേഹം (അവർ) തന്നെ |
| **इस+ही=इसी** | ഇതുതന്നെ | **इन+ही=इन्हीं** | ഇവ (ഇവർ)തന്നെ |
| **किस+ही=किसी** | ഏതോ | **सब+ही=सभी** | എല്ലാം |
| **यहाँ+ही=यहीं** | ഇവിടെതന്നെ | **वहाँ+ही=वहीं** | അവിടെത്തന്നെ |
| **कहाँ+ही=कहीं** | എവിടെയോ വല്ലയിടത്തും | **तब+ही=तभी** | അപ്പോൾത്തന്നെ |

(2) ക്രിയാദ്യോതകരൂപങ്ങളോട് ചേരുമ്പോൾ അത് ആ പ്രവൃത്തിയുടെ കൃത്യസമയത്തെ കുറിക്കുന്നു.

ഉദാ:— **मेरे पहुँचते ही वह चला गया।** ഞാൻ എത്തിയ ഉടനെ അവൻ പൊയ്ക്കളഞ്ഞു.

**उसके आते ही मैं चुप हो गया।** അവൻ വന്ന ഉടനെ ഞാൻ മിണ്ടാതായി (നിശ്ശബ്ദമായി).

(3) ഏതെങ്കിലും കാലത്തിലുള്ള ഒരു ക്രിയയോട് ചേരുമ്പോൾ ആയതു് ആ പ്രവൃത്തിയെ ദൃഢീകരിക്കുന്നു.

ഉദാ:— **मैं गया ही।** ഞാൻ പോകുകതന്നെ ചെയ്തു.

**वे जायंगे ही।** അവർ പോകുകതന്നെ ചെയ്യും.

(4) സംബന്ധവാചകം സർവ്വനാമങ്ങളോട് ചേരുമ്പോൾ "അതുതന്നെ" എന്ന അർത്ഥം സൂചിക്കുന്നു.

ഉദാ:— **यह वही आदमी है जिसे तुमने कल देखा।** ഇന്നലെ നിങ്ങൾ യാതൊരു മനുഷ്യനെ കണ്ടുവോ അതേ മനുഷ്യൻതന്നെയാണ് ഇവൻ. (ഇവൻ ഇന്നലെ കണ്ട മനുഷ്യൻ തന്നെയാണ്.)

(5) '**ही**' എന്നതു് തല്ക്കാലബോധകമായിട്ടും ഉപയോഗിക്കാറുണ്ട്.

ഉദാ — **मैं स्टेशन जा ही रहा था कि गाड़ी निकल गयी।** ഞാൻ സ്റ്റേഷനിലേയ്ക്കു് പോയ്ക്കൊണ്ടിരിക്കുമ്പോഴേക്കു് വണ്ടി പുറപ്പെട്ടുകഴിഞ്ഞു.

**वे बोल ही रहे थे कि लोग उठकर चले गये।** അദ്ദേഹം സംസാരിച്ചുകൊണ്ടിരിക്കുമ്പോൾതന്നെ ആളുകൾ എണീററു പൊയ്ക്കളഞ്ഞു.

**लोग खा ही रहे थे कि पानी बरसने लगा।** ആളുകൾ ഊണുകഴിച്ചുകൊണ്ടിരിക്കുമ്പോൾതന്നെ മഴ പെയ്യുവാൻ തുടങ്ങി.

| | | | |
|---|---|---|---|
| **गरमी** | (സ്ത്രീ) ചൂട്, വേനൽകാലം | **जाड़ा** | തണുപ്പ്, തണുപ്പുകാലം |
| **बरसात** (സ്ത്രീ) | മഴക്കാലം | **मौसिम** | കാലം (ഋതു) |
| **पहाड़** | കുന്ന്, പർവ്വതം | **बरफ़** | മഞ്ഞുകട്ട |
| **मुँह** | വായ്, മുഖം | **वाक्य** | വാക്യം |
| **अंग्रेज़** | ഇംഗ്ലീഷുകാർ | **उड़** | പറക്കുക |
| **संतान** (സ്ത്രീ) | സന്താനം, കുട്ടികൾ | **अछूत** | അയിത്തക്കാരൻ, തൊടാൻപാടില്ലാത്തവൻ |
| **मनुष्य** | മനുഷ്യൻ | **सी** | തുന്നുക (തയ്ക്കുക) |
| **पक्षी**, (പു) **चिड़िया** (സ്ത്രീ) | പക്ഷി | **टोपी** | (സ്ത്രീ) തൊപ്പി |
| **मतलब** | ഉദ്ദേശം, സാരം, പ്രയോജനം | **कम** | കുറവായ, കുറവ് |
| | | **ज़्यादा** | കൂടുതലുള്ള, കൂടുതൽ |
| **जूता** | ചെരിപ്പ് | **पैदा करना** | ജനിപ്പിക്കുക, ഉണ്ടാക്കുക |
| **रोकना** | തടയുക, നിറുത്തുക | | |
| **सादा** | സാധാരണമായ, | **खुलना** | തുറക്കുക, (അകർമ്മകം) |
| | | **तो भी** | എന്നാലും, എന്നിട്ടും |

**बल्कि** നേരെ മറിച്ച്

| | |
|---|---|
| आप ही का नाम रामदास है? | താങ്കളുടെ പേരുതന്നെയോ രാമദാസൻ എന്നു്? |
| जी हाँ, मेरा ही नाम है। | അതേ, എന്റെ പേരുതന്നെയാണു്. |
| आप आजकल यहीं इसी शहर में रहते हैं? | താങ്കൾ ഈയിടെ ഇവിടെതന്നെ —ഈ പട്ടണത്തിൽ തന്നെയോ താമസിക്കുന്നതു്? |
| हाँ, मैं क़रीब छः महीने से यहीं रहता हूँ। | അതേ, ഞാൻ ഏകദേശം ആറു മാസമായിട്ടു് ഇവിടെ തന്നെയാണു് താമസിക്കുന്നതു്. |
| गरमी के मौसिम में सभी लोग पहाड़ों पर जाकर रहते हैं। | വേനല്ക്കാലത്തു് എല്ലാവരും കുന്നുകളിൽ പോയി താമസിക്കുന്നു. |
| जाड़े में कहीं कहीं बरफ़ भी गिरती है। | തണുപ്പുകാലത്തു് ചിലേടത്തു് മഞ്ഞും വീഴുന്നുണ്ടു്. |
| मैं अपने को किसी तरह उनसे कम मज़बूत नहीं समझता। | ഞാൻ, എന്നെ അദ്ദേഹത്തെക്കാൾ ഒരു തരത്തിലും ബലം കുറഞ്ഞവനാണെന്നു വിചാരിക്കുന്നില്ല. |
| वह आजकल उसी मकान में रहता है, जिसमें मैं दो वर्ष पहले रहता था। | രണ്ടുകൊല്ലംമുമ്പു് ഞാൻ താമസിച്ചിരുന്ന അതേ വീട്ടിൽ തന്നെയാണു അവൻ ഈയിടെ താമസിക്കുന്നതു്. |
| मेरा ख़याल है कि वे दस दिन के अन्दर ही लौट आवेंगे। | അവൻ പത്തു ദിവസത്തിനുള്ളിൽ മടങ്ങിവരുമെന്നാണു് എന്റെ വിചാരം. |

मेरे स्टेशन पर पहुँचते ही गाड़ी खुल गयी।

ഞാൻ സ്റ്റേഷനിൽ എത്തിയ ഉടനെ വണ്ടി പുറപ്പെട്ടു.

उसके मुँह से बात निकलते ही मैंने उसे रोक दिया।

അവന്റെ വായിൽനിന്നു വാക്കു പുറപ്പെട്ട ഉടനെതന്നെ ഞാൻ അവനെ തടഞ്ഞു.

अगर अंग्रेज़ हिन्दुस्तान में न आते, तो हिन्दुस्तान की हालत कुछ और ही होती।

ഇംഗ്ലീഷുകാർ ഇന്ത്യയിൽ വന്നിട്ടില്ലായിരുന്നെങ്കിൽ ഇന്ത്യയുടെ സ്ഥിതി ഒന്നു വേറെ തന്നെ ആകുമായിരുന്നു.

इस वाक्य का मतलब वह नहीं है जो तुम समझते हो, बल्कि कुछ और ही है।

ഈ വാചകത്തിന്റെ സാരം നിങ്ങൾ വിചാരിക്കുന്നതല്ല ; നേരെ മറിച്ചു അതു് ഒന്നു വേറെ തന്നെയാണു്.

यह काम ही वह नहीं कर सकता, तुम उसे ज्यादा काम क्यों देते हो।

ഈ ജോലിതന്നെ അയാൾക്കു് ചെയ്യാൻ കഴിയുന്നില്ല, നിങ്ങൾ അവനു് എന്തിനാണു് അധികം പണി കൊടുക്കുന്നതു് ?

यह वही घर है जिसमें कई वर्ष पहले मैं आया करता था।

വളരെ കൊല്ലങ്ങൾക്കുമുമ്പു ഞാൻ വരാറുണ്ടായിരുന്ന വീടു തന്നെയാണു് ഇതു്.

अछूत भी उसी ईश्वर की संतान हैं जिसकी संतान ब्राह्मण हैं।

ബ്രാഹ്മണർ ഏതൊരു ഈശ്വരന്റെ സന്താനങ്ങളാണോ അതേ ഈശ്വരന്റെ സന്താനങ്ങളാണു് അയിത്തജാതിക്കാരും.

| | |
|---|---|
| मैंने उसे बहुत मना किया, तो भी वह लड़ाई पर गया ही। | ഞാൻ അവനെ വളരെ തടഞ്ഞു, എന്നിട്ടും അവൻ യുദ്ധത്തിൽ പോകുകതന്നെ ചെയ്തു. |
| तुम आओ या नहीं, मैं जाऊँगा ही। | നിങ്ങൾ വന്നാലും വന്നില്ലെങ്കിലും ഞാൻ പോകുകതന്നെ ചെയ്യും. |
| उसी दर्ज़ी ने यह टोपी सी है, जो तुम्हारे कपड़े सीता है। | നിങ്ങളുടെ മുണ്ടുകൾ തുന്നുന്ന തയ്യൽക്കാരൻതന്നെയാണു് എന്റെ ഈ തൊപ്പി തുന്നിയതു്. |
| पक्षी ही उड़ सकते हैं, मनुष्य नहीं उड़ सकता। | പക്ഷികൾക്കേ പറക്കുവാൻ കഴിയുകയുള്ളൂ, മനുഷ്യനു് പറക്കാൻ സാധിക്കയില്ല. |
| यह वही देश है जिसमें श्रीराम और श्रीकृष्ण पैदा हुए थे। | രാമനും കൃഷ്ണനും ജനിച്ച ദേശം തന്നെയാണു് ഇതു്. |
| ईश्वरचन्द्र विद्यासागर हमेशा सादे कपड़े ही पहनते थे। | ഈശ്വരചന്ദ്രവിദ്യാസാഗർ എല്ലായ്പോഴും സാധാരണ വസ്ത്രങ്ങളാണു് ധരിക്കാറുണ്ടായിരുന്നതു്. |

---

## പാഠം 23.

### നിർബ്ബന്ധം, ആവശ്യം, ഉപകാരം.

64. അധികം അല്ലെങ്കിൽ നിർബ്ബന്ധത്തെ കാണിക്കുവാൻ വേറൊരു ക്രിയയുടെ സാധാരണരൂപത്തോടു് '**पड़ना**' എന്ന ക്രിയ ചേർത്തു് പ്രയോഗിച്ചാൽ മതി. അപ്പോൾ കർത്താവു് ചതുർത്ഥി

യിൽ വരുന്നു. ക്രിയ കർമ്മത്തെ അനുസരിച്ചു് (ലിംഗവചനങ്ങളിൽ) മാറുന്നതാകുന്നു.

ഉദാ :— **मुझे कलकत्ते जाना पड़ा।** എനിക്കു് കല്ക്കത്തയ്ക്കു് പോകേണ്ടിവന്നു.

**उसे रोटियाँ खानी पड़ीं।** അവനു് റൊട്ടികൾ തിന്നേണ്ടിവന്നു.

**मुझे दस रुपये देने पड़े।** എനിക്കു് പത്തു രൂപാ കൊടുക്കേണ്ടിവന്നു.

65. ഒരു പ്രവൃത്തിയുടെ ആവശ്യത്തെ കാണിക്കുവാൻവേണ്ടി '**होगा**', '**है**', '**था**' എന്നിവ (കാലങ്ങളനുസരിച്ചു്) ചേർത്താൽ മതി. ഇവിടെ കർത്താവു് ചതുർത്ഥീവിഭക്തിയേയും, ക്രിയ കർമ്മത്തിന്റെ ലിംഗവചനങ്ങളേയും അനുസരിച്ചിരിക്കും.

ഉദാ :— **मुझे जाना होगा।** എനിക്കു് പോകേണ്ടിവരും.

**मुझे जाना है।** എനിക്കു് പോകണം (പോകേണ്ടതുണ്ടു്.)

**मुझे जाना था।** എനിക്കു് പോകേണ്ടതുണ്ടായിരുന്നു.

**मुझे पाँच रुपये देने हैं।** ഞാൻ അഞ്ചു രൂപാ കൊടുക്കാനുണ്ടു്.

**मुझे एक चिट्ठी लिखनी थी।** എനിക്കു് ഒരു എഴുത്തു എഴുതാനുണ്ടായിരുന്നു.

കുറിപ്പു്:—**पड़ना** എന്നതു് **होगा** എന്നതിനേക്കാൾ അധികം ശക്തിയും ഉപകാരവും സൂചിപ്പിക്കുന്നു.

66. പോകണം, വരണം എന്നിങ്ങിനെയുള്ള ക്രിയകളെ സൂചിപ്പിക്കുവാനായി **चाहिये** എന്നും പോകേണ്ടതായിരുന്നു,

വരേണ്ടതായിരുന്നു എന്നിവകളെ സൂചിപ്പിക്കുവാനായി **चाहिये था** എന്നും ചേക്കണം. ഇതിൽ കത്താവു് ചതുൎത്ഥിയിലും, ക്രിയ ലിംഗവചനങ്ങളിൽ കമ്മത്തെ അനുസരിച്ചും ഇരിക്കുന്നു.

| | |
|---|---|
| ഉദാ :—**तुमको यह काम करना चाहिये।** | നിങ്ങൾ ഈ പ്രവൃത്തി ചെയ്യണം. |
| **उसे दवा खानी चाहिये।** | അവൻ മരുന്നു് സേവിക്കണം. |
| **तुमको वहाँ जाना चाहिये था।** | നിങ്ങൾ അവിടെ പോകേണ്ടതായിരുന്നു. |
| **उसको वह पुस्तक ज़रूर पढ़नी चाहिये थी।** | അവൻ ആ പുസ്തകം തീൎച്ചയായിട്ടും വായിക്കേണ്ടതായിരുന്നു. |

| | | | |
|---|---|---|---|
| **हवा** | (സ്ത്രീ) കാററു്, വായു | **बादल** | മേഘം |
| **ज़बान** | (സ്ത്രീ) ഭാഷ | **कारण** | കാരണം |
| **मैदान** | മൈതാനം | **मेहमान** | അതിഥി |
| **दावत** | (സ്ത്രീ) സദ്യ | **देश** | ദേശം |
| **धर्म** | പു, കത്തവ്യം, മതം | **मौत** | (സ്ത്രീ) മരണം |
| **जीवन** | ജീവിതം | **भूल, गलती** | (സ്ത്രീ) തെററു് |
| **विषय में** | പററി, കുറിച്ചു് | **सभा** | (സ്ത്രീ) സഭ, യോഗം |
| **विषय** | വിഷയം | **सहना** | സഹിക്കുക |
| **बनना** | ആയിത്തീരുക, ഉണ്ടാകുക | **परवाह करना** | കൂട്ടാക്കുക, വകവെയ്ക്കുക. |
| **गलती करना** | തെററുചെയ്യുക | **शामिल होना** | ചേരുക, പങ്കുകൊള്ളുക |

**मर मिटना** മരിക്കുക, ചത്തൊടുങ്ങുക.

| | |
|---|---|
| मुझे हफ़्ते में दो बार वहाँ जाना पड़ता है। | എനിക്കു് ആഴ്ചയിൽ രണ്ടുപ്രാവശ്യം അവിടെ പോകേണ്ടിവരുന്നു. |
| मुझे उसके साथ तेलुगू में बोलना पड़ा; क्योंकि वह दूसरी कोई ज़बान नहीं जानता था। | എനിയ്ക്കു് അവനോടു് തെലുങ്കിൽ സംസാരിക്കേണ്ടിവന്നു, എന്തുകൊണ്ടെന്നാൽ അവൻവേറെ യാതൊരു ഭാഷയും അറിയുന്നില്ലായിരുന്നു. |
| उसको मेरे कारण बहुत तकलीफ़ें सहनी पड़ीं। | അവനു് ഞാൻ നിമിത്തം വളരെ കഷ്ടതകൾ സഹിക്കേണ്ടിവന്നു. |
| तुम्हें किसी बात की परवाह न करके लड़ाई में शामिल होना पड़ेगा। | നിങ്ങൾക്കു് യാതൊരു സംഗതിയേയും കൂട്ടാക്കാതെ യുദ്ധത്തിൽ ചേരേണ്ടിവരും. |
| आज मुझे अपने एक मेहमान को दावत देनी है। | ഇന്നു് എനിക്കു് എന്റെ ഒരു അതിഥിക്കു് സദ്യ കൊടുക്കുവാനുണ്ടു്. |
| हमें अपने देश और धर्म के लिये मर मिटना होगा। | നമുക്കു് നമ്മുടെ ദേശത്തിനും, ധർമ്മത്തിനും വേണ്ടി മരിക്കേണ്ടിവരും. |
| उन्हें अपने जीवन में बड़े बड़े काम करने थे; लेकिन मौत ने ऐसा होने न दिया। | അദ്ദേഹത്തിനു് തന്റെ ജീവിതത്തിൽ വലിയ വലിയ പ്രവൃത്തികൾ ചെയ്യുവാനുണ്ടായിരുന്നു, എന്നാൽ മരണം അങ്ങിനെ സംഭവിപ്പാനനുവദിച്ചില്ല. |

हमें अपने देश में बनी हुई चीज़ों का इस्तेमाल करना चाहिये।

നമുക്ക് നമ്മുടെ ദേശത്തിലുണ്ടാകുന്ന വസ്തുക്കൾ ഉപയോഗിക്കണം.

हर एक हिन्दुस्तानी को हिन्दी जाननी चाहिये।

ഓരോ ഭാരതവാസിയും ഹിന്ദി അറിഞ്ഞിരിക്കണം.

तुम्हें भी उस सभा में इस विषय पर कुछ ज़रूर बोलना चाहिये था।

നിങ്ങളും ആ സഭയിൽ ഈ വിഷയത്തെപ്പററി എന്തെങ്കിലും കുറച്ചു നിശ്ചയമായും സംസാരിക്കേണ്ടതായിരുന്നു.

मैंने गलती की, मुझे पहिले से उनके विषय में सब बातें समझ लेनी चाहिये थीं।

ഞാൻ തെററുചെയ്തു, എനിക്ക് അദ്ദേഹത്തെപ്പററി ആദ്യംമുതല്ക്കുതന്നെ സകല സംഗതികളും മനസ്സിലാക്കേണ്ടതായിരുന്നു

क्या करूँ? अपनी इच्छा के विरुद्ध ही यह काम करना पड़ता है।

എന്തുചെയ്യട്ടെ ? എൻെറ ഹിതത്തിന് വിരുദ്ധമായി എനിക്ക് ഈ പ്രവൃത്തി ചെയ്യേണ്ടിവരുന്നു.

मैंने बिलकुल नहीं सोचा कि ये सभी काम मुझ ही को करने पड़ेंगे।

ഈ പണി എല്ലാം എനിക്കു തന്നെ ചെയ്യേണ്ടിവരുമെന്ന് ഞാൻ തീരെ വിചാരിച്ചില്ല.

*

## പാഠം 24.

## കർത്തൃവാചകസംജ്ഞയും വിശേഷണങ്ങളുടെ താരതമ്യവും.

67. '**वाला**' എന്ന പദം ഹിന്ദിയിൽ സർവ്വസാധാരണമായി ഉപയോഗിക്കാറുണ്ട്. ഇതു് ഭിന്ന ഭിന്ന വാക്കുകളോടു് ചേരുമ്പോൾ ഭിന്ന ഭിന്ന രീതിയിലുള്ള അർത്ഥമുണ്ടാകുന്നു. അതിൻെറ ഉപയോഗങ്ങൾ താഴെ കാണുംവിധമാകുന്നു :—

(1) ക്രിയയുടെ '**ना**' എന്നതിനെ '**ने**' എന്നാക്കി അതിനോടുകൂടി ചേർക്കുമ്പോൾ—

(എ) അതു് മലയാളത്തിലെ 'വൻ' എന്നതിനു് തുല്യമാകും.

ഉദാ :—**बोलनेवाला** പറയുന്നവൻ (സംസാരിക്കുന്നവൻ.)

(ബി) അതു് അടുത്തു വരുവാൻപോകുന്ന ഭാവിയെ കുറിക്കുന്നു.

ഉദാ :—**वह आज आनेवाला है।** അവൻ ഇന്നു് വരുന്നവനാണു് (അവൻ ഇന്നു് വരും).

(2) നാമത്തിനോടു് ചേരുമ്പോൾ അതു് താഴെ പറയുന്ന വകയെ സൂചിപ്പിക്കുന്നു :—

(എ) ഉടമസ്ഥത :—

ഉദാ :—**मकानवाला।** വീട്ടുടമസ്ഥൻ (വീട്ടുകാരൻ):
**गाड़ीवाला।** വണ്ടിക്കാരൻ.
**पैसेवाला।** പണക്കാരൻ.

(ബി) വില :—

ഉദാ :—**पाँच रुपयेवाली किताब।** അഞ്ചു രൂപാ വിലയുള്ള പുസ്തകം.

(സി) ഉണ്ടാക്കിയ :—

ഉദാ :— **पत्थरवाला मकान ।** കല്ലുകൊണ്ടുണ്ടാക്കിയ വീട്ട്.

(ഡി) വില്ക്കുന്നവൻ :—

ഉദാ :— **दूधवाला ।** പാല്ക്കാരൻ.
**रोटीवाला ।** റൊട്ടിക്കാരൻ.
**तस्वीरवाली ।** പടം വില്ക്കുന്നവൾ.

(3) ഒരു ക്രിയാവിശേഷണത്തോടോ ഒരു സ്ഥലത്തിൻെറ പേരിനോടോ ചേരുമ്പോൾ ആ സ്ഥലം അഥവാ താമസ സ്ഥലത്തെ സൂചിപ്പിക്കുന്നു.

ഉദാ :— **ऊपरवाला कमरा ।** മുകളിലുള്ള മുറി.
**मद्रासवाला आदमी ।** മദ്രാസുകാരനായ മനുഷ്യൻ.

68. '**वाला**' എന്നതു് ഒരു നാമവിശേഷണസൂചകമായിരിക്കുന്നതിനാൽ അതു് **आ, ए, ई** നിയമം (നിയമം 5) അനുസരിച്ചു് മാറുന്നു.

ഉദാ :— **बोलनेवाला आदमी ।** സംസാരിക്കുന്ന മനുഷ്യൻ.
**बोलनेवाली औरत ।** സംസാരിക്കുന്ന സ്ത്രീ.

നാമവിശേഷണങ്ങളുടെ താരതമ്യം.

69. രണ്ടു സാധനങ്ങൾ തമ്മിൽ താരതമ്യപ്പെടുത്തുന്നതു് ആ താരതമ്യപ്പെടുത്തുന്ന നാമത്തോടുകൂടി '**से**' (കാൾ) എന്നു ചേർത്തിട്ടാകുന്നു. ഏററവും (എല്ലാററിലും വെച്ചു്) എന്നു് കാണിക്കാനായി '**सब से**' എന്നു ചേർക്കുന്നു.

ഉദാ :— **यह घर उस घर से बड़ा है ।** ഈ വീട്ട് ആ വീടിനേക്കാൾ വലുതാകുന്നു.

**यह घर सब से बड़ा है।** ഈ വീട്ട് എല്ലാററിലും വെച്ചു് വലുതാകുന്നു.

70. താരതമ്യപ്പെടുത്തുന്ന നാമപദം ലോപിച്ചിരിക്കുമ്പോൾ അതേ നാമവിശേഷണത്തെ രണ്ടു പ്രാവശ്യം ഉപയോഗിച്ചു് അവകളുടെ മദ്ധ്യത്തിൽ '**से**' ചേർത്തു് ഏററവും എന്നതിനെ സൂചിപ്പിക്കുന്നു.

ഉദാ :— **अच्छे से अच्छा आदमी।** ഏററവും നല്ല മനുഷ്യൻ.
**कठिन से कठिन काम।** ഏററവും കഠിനമായ ജോലി.
**बड़े से बड़े।** ഏററവും വലിയ.

ആധിക്യത്തെ കാണിക്കാനായി '**से बढ़कर**' എന്നും ചിലപ്പോൾ ഉപയോഗിക്കാറുണ്ടു്.

ഉദാ :— **वह मुझसे बहुत बढ़कर है।** അവൻ എന്നേക്കാൾ വളരെ വലിയവനാകുന്നു.
**सूरदास से बढ़कर हिन्दी में कोई कवि नहीं है।** ഹിന്ദിയിൽ സൂരദാസനേക്കാൾ വലിയ കവി ആരും ഇല്ല.
**इससे बढ़कर बुरा काम कोई नहीं है।** ഇതിനേക്കാൾ കൂടുതലായി ചീത്തപ്രവൃത്തി യാതൊന്നുമില്ല.

നാമവിശേഷണങ്ങളോടുകൂടി ആധിക്യത്തെ കാണിക്കുവാൻ '**ज़्यादा**' എന്നും ചുരുക്കത്തെ കാണിക്കുവാൻ '**कम**' എന്നും ഉപയോഗിക്കാറുണ്ടു്.

ഉദാ :— **कम सुन्दर।** സൌന്ദര്യം കുറഞ്ഞ.
**ज़्यादा मज़बूत।** കൂടുതൽ ശക്തിയുള്ള.
**यह उससे ज़्यादा अच्छा है।** ഇതു് അതിനേക്കാൾ കൂടുതൽ നല്ലതാണു്.

| Hindi | Malayalam |
|---|---|
| बेचना | വില്ക്കുക |
| विश्वास करना, यक़ीन ,, | വിശ്വസിക്കുക |
| तारीफ़ करना | പ്രശംസിക്കുക |
| अंग्रेज़ी (സ്ത്രീ) | ഇംഗ്ലീഷ് |
| व्याख्यान, तक़रीर | പ്രസംഗം |
| पार | തീരം, മറുകര |
| पचास | അമ്പതു് |
| पत्थर | കല്ല് |
| पड़ोसी | അയൽവാസി |
| सोना | സ്വർണ്ണം |
| विश्वास, यक़ीन | വിശ്വാസം |
| रेलगाड़ी (സ്ത്രീ) | തീവണ്ടി |
| हवाई जहाज़ | വിമാനം |
| जहाज़ | കപ്പൽ |
| नाव (സ്ത്രീ) | വള്ളം, തോണി |
| बेहतर | കൂടുതൽ നല്ലതു് |
| सच्चा | യഥാർത്ഥമായ, സത്യമുള്ള |
| बगल | വശം |
| बिकना | വില്ക്കുക (അകർമ്മകം) |
| शिकायत करना | ആവലാതിപ്പെടുക |
| होशियार रहना | ജാഗ്രതയായിരിക്കുക |
| प्रान्त, सूबा | സംസ്ഥാനം |
| संख्या | (സ്ത്രീ) സംഖ്യ |
| मौका | അവസരം, സന്ദർഭം |
| सौ | നൂറു് |
| पुस्तकालय | പുസ്തകശാല |
| मालिक | ഉടമസ്ഥൻ യജമാനൻ |
| अंगूठी | മോതിരം |
| मुसाफिर | വഴിയാത്രക്കാരൻ |
| हवा गाड़ी | മോട്ടോർവണ്ടി |
| पैर गाड़ी | (സ്ത്രീ) സൈക്കിൾ വണ്ടി, ചവിട്ടുവണ്ടി |
| इमारत (സ്ത്രീ) | കെട്ടിടം, മാളിക |
| झूठा | കള്ളവായ |
| खट्टा | പുളിയുള്ള |
| होशियार | സാമർത്ഥ്യമുള്ള, ജാഗ്രതയുള്ള |
| तारीफ़ | (സ്ത്രീ) പ്രശംസ |

इस प्रांत में अंग्रेज़ी जाननेवालों की संख्या बहुत ज़्यादा है। — ഈ സംസ്ഥാനത്തിൽ ഇംഗ്ലീഷ് അറിയുന്നവരുടെ സംഖ്യ വളരെ കൂടുതലാണ്.

मैं ख़ूब जानता हूँ कि वह बड़ा खानेवाला है। — അവൻ വലിയ ഊണുകാരൻ (ശാപ്പാട്ടുരാമൻ) ആണെന്ന് എനിക്കു നല്ലപോലെ അറിയാം.

| | |
|---|---|
| आज उनके यहाँ दो गानेवाले आये हैं। | ഇന്നു അദ്ദേഹത്തിന്റെ വീട്ടിൽ രണ്ടു പാട്ടുകാർ വന്നിട്ടുണ്ടു്. |
| कलवाली सभा में मैं भी व्याख्यान देनेवाला था लेकिन मुझे मौका नहीं मिला। | ഇന്നലത്തെ സഭയിൽ ഞാനും പ്രസംഗിക്കുന്നവനായിരുന്നു (പ്രസംഗിക്കുമായിരുന്നു), എന്നാൽ എനിക്കു് അവസരം ലഭിച്ചില്ല. |
| पचास रुपयेवाली घड़ी उतना ही काम देती है जितना सौ रुपयेवाली। | അമ്പതു് രൂപാ വിലയുള്ള വാച്ചു് നൂറു് വിലയുള്ള വാച്ചു് എത്രത്തോളം പ്രയോജനപ്പെടുന്നുവോ അത്രത്തോളം തന്നെ പ്രയോജനപ്പെടുന്നു. |
| नदी के उस पारवाला मकान अड्यार का पुस्तकालय है। | നദിയുടെ അക്കരെയുള്ള കെട്ടിടം അഡയാറിലുള്ള പുസ്തകശാലയാണു്. |
| उस पत्थरवाले मकान का मालिक मेरा पड़ोसी है। | ആ കല്ലുകൊണ്ടുള്ള വീട്ടിന്റെ ഉടമസ്ഥൻ എന്റെ അയൽവാസിയാണു്. |
| हम बगलवाली गली में रहते हैं। | ഞങ്ങൾ അടുത്തവശത്തുള്ള തെരുവിലാണു് താമസിക്കുന്നതു. |
| वह टोपीवाला मुसाफ़िर दिल्ली का रहनेवाला है। | ആ തൊപ്പി വെച്ചിട്ടുള്ള യാത്രക്കാരൻ ഡൽഹി നിവാസിയാകുന്നു. |
| लखनऊवाले बिना टोपी के कभी बाहर नहीं जाते। | ലഖ്നൌക്കാർ തൊപ്പിയില്ലാതെ ഒരിക്കലും വെളിയിൽ പോകുകയില്ല. |

| | |
|---|---|
| उस सोनेवाली अँगूठी की क्या कीमत है ? | ആ സ്വൎണ്ണമോതിരത്തിന്റെ വിലയെന്താണ് ? |
| हमें झूठी तारीफ़ करनेवालों की बात का कभी यकीन नहीं करना चाहिये। | കള്ളപ്രശംസ ചെയ്യുന്നവരുടെ വാക്കിനെ നാം ഒരിക്കലും വിശ്വസിക്കരുത്. |
| हमें दूसरों की शिकायत करनेवालों से सदा होशियार रहना चाहिये। | അന്യരെപ്പററി ആവലാതി പറയുന്നവരോട് നാം സദാ ജാഗ്രതയുള്ളവരായിരിക്കണം. |
| लक्ष्मण राम से छोटे थे। | ലക്ഷ്മണൻ രാമനേക്കാൾ ചെറിയവനായിരുന്നു. |
| महाराज दशरथ के पुत्रों में राम सब से बड़े थे। | ദശരഥ മഹാരാജാവിന്റെ പുത്രന്മാരിൽ എല്ലാവരിലുംവെച്ച് രാമൻ വലിയവനായിരുന്നു (മൂത്തവനായിരുന്നു). |
| शहर में रहने से गाँव में रहना बेहतर है। | പട്ടണത്തിൽ താമസിക്കുന്നതിനേക്കാൾ ഗ്രാമത്തിൽ താമസിക്കുന്നതാണ് കൂടുതൽ നല്ലത്. |
| हवा गाड़ियाँ रेल गाड़ियों से ज़्यादा तेज़ दौड़ सकती हैं। | മോട്ടോർ വണ്ടികൾക്ക് തീവണ്ടികളേക്കാൾ വേഗത്തിൽ ഓടുവാൻ കഴിയും. |
| हवाई जहाज़ घंटे में सौ मील से भी अधिक उड़ते हैं। | വിമാനങ്ങൾ ഒരു മണിക്കൂറിൽ നൂറിലധികം മൈൽ പറക്കുന്നു. |

| | |
|---|---|
| कलकत्ते की इमारतें बंबई की इमारतों से कम ऊँची हैं। | കല്ക്കത്തയിലെ കെട്ടിടങ്ങൾ ബാംബായിലെ കെട്ടിടങ്ങളേക്കാൾ പൊക്കം കുറഞ്ഞവയാണു്. |
| मेरे अच्छे से अच्छे दिन निकल गये। | എന്റെ ഏററവും നല്ല ദിവസങ്ങൾ കഴിഞ്ഞുപോയി. |
| मीठे से मीठे फल इस शहर में बिकते हैं। | ഏററവും മധുരമുള്ള പഴങ്ങൾ ഈ പട്ടണത്തിൽ വില്ക്കുന്നുണ്ടു്. |
| मेरी समझ में ये फल सब से बढ़कर खट्टे हैं। | എന്റെ അറിവിൽ ഈ പഴങ്ങൾ എല്ലാററിലുംവെച്ചു് കൂടുതൽ പുളിയുള്ളവയാകുന്നു. |
| मैं इस बात में उनको सब से बढ़कर समझता हूँ। | ഞാൻ അദ്ദേഹത്തെ ഈ കാൎയ്യത്തിൽ എല്ലാവരേക്കാളും വലിയവനാണെന്നു് വിചാരിക്കുന്നു. |

---

## പാഠം 25.

### കൎമ്മണിപ്രയോഗവും, പ്രേരണാത്മകരൂപവും.

71. കൎമ്മണിപ്രയോഗം അപൂൎവ്വമായിട്ടേ ഹിന്ദിയിൽ ഉപയോഗിക്കാറുള്ളു. വാക്യരചനയിൽ കഴിയുന്നിടത്തോളം കൎമ്മണിപ്രയോഗത്തെ ഒഴിക്കാറുണ്ടു്. കൎത്താവു് ആരെന്നു് സൂചിപ്പിക്കപ്പെടാതെയോ, അജ്ഞാതമായോ ഇരിക്കുമ്പോൾ മാത്രമേ ആയതു് ഉപയോഗിക്കപ്പെടുന്നുള്ളു.

ഭൂതകാലരൂപത്തോടുകൂടി '**जाना**' എന്ന ചേൎത്താണു് കൎമ്മണി പ്രയോഗമാകുന്നതു്.

ഉദാ.— **खाया जाना।** തിന്നപ്പെടുക (ഭക്ഷിക്കപ്പെടുക.)
**दिया जाना।** കൊടുക്കപ്പെടുക.

**73.** കൎത്തരിപ്രയോഗംപോലെ തന്നെയാണു് കൎമ്മണിപ്രയോഗത്തിലും ക്രിയകൾക്കു് രൂപാന്തരമുണ്ടാകുന്നതു്. കൎമ്മണി പ്രയോഗത്തിലെ ക്രിയകളുടെ രണ്ടു ഭാഗവും കൎമ്മാവിന്റെ ലിംഗ വചനങ്ങൾ അനുസരിച്ചാണു് മാറുന്നതു്.

ഉദാ.— **मुझसे फल खाये जाते हैं।** എന്നാൽ പഴങ്ങൾ തിന്നപ്പെടുന്നു.
**कृष्ण से रोटी खायी जाती है।** കൃഷ്ണനാൽ റൊട്ടി തിന്നപ്പെടുന്നു.

**73.** കൎമ്മണിപ്രയോഗത്തിനു് സാധാരണ ഭാഷാസമ്പ്രദായത്തിലുള്ള ഒരുപയോഗമുണ്ടു്. അതു 'അശക്തത' അഥവാ നിസ്സഹായതയെ സൂചിപ്പിക്കുന്നു. ഇതു് അകൎമ്മകക്രിയകളിലും പ്രയോഗിക്കുന്നുണ്ടു്.

ഉദാ — **उससे इतना भात नहीं खाया गया।** അവനാൽ ഇത്രയും ചോറു് ഉണ്ണപ്പെട്ടില്ല (അവനു് ഇത്രയും ചോറുണ്ണാൻ കഴിഞ്ഞില്ല.)
**मुझसे इतनी दूर चला नहीं जायगा।** എനിക്കു് ഇത്രയും ദൂരം നടക്കാൻ സാധിക്കുകയില്ല.

കുറിപ്പു് :—'**जाया जाना**' എന്നാണു് '**जा**' എന്ന ക്രിയയുടെ കൎമ്മണിപ്രയോഗം.

**74.** താഴെ കാണുന്ന അകൎമ്മകക്രിയകൾ കൎമ്മണിപ്രയോഗത്തിൽ ഉപയോഗിക്കാറുണ്ടു്.

| | | | |
|---|---|---|---|
| घुलना | കഴുകപ്പെടുക | छुटना | ഉപേക്ഷിക്കപ്പെടുക, വിട്ടുപോകുക |
| खुलना | തുറക്കപ്പെടുക | | |
| बजना | അടിക്കുക | फूटना | പൊട്ടുക |
| खपना | വിററുതീരുക, വിലയാകുക | टूटना | ഒടിയുക, പൊട്ടുക |

## പ്രേരണാൎത്ഥക്രിയ.

75. ഒരു അകൎമ്മകക്രിയയെ പല രീതിയിലും സകൎമ്മകവും പ്രേരണാൎത്ഥകവുമാക്കാം. അവയെ സംബന്ധിക്കുന്ന നിയമങ്ങളെ എല്ലാം ഞങ്ങൾ ഇവിടെ പ്രസ്താവിക്കുന്നില്ല. വിദ്യാൎത്ഥികൾക്ക് എളുപ്പത്തിൽ മനസ്സിലാക്കുവാനായി ഞങ്ങൾ കുറെ ഉദാഹരണങ്ങൾ മാത്രം താഴെ ചേൎത്തുകൊള്ളുന്നു.

| അകൎമ്മകം. | | സകൎമ്മകം | | പ്രേരണാൎത്ഥകം. |
|---|---|---|---|---|
| उठ | എഴുന്നേല്ക്കുക | उठा | എഴുന്നേല്പിക്കുക | उठवा |
| गिर | വീഴുക | गिरा | | गिरवा |
| डर | ഭയപ്പെടുക | डरा | | डरवा |
| दौड़ | ഓടുക | दौड़ा | ഓടിക്കുക | दौड़वा |
| जल | കത്തുക, ദഹിക്കുക, | जला | | जलवा |
| उड़ | പറക്കുക | उड़ा | | उड़वा |
| लग | കൊള്ളുക, പററുക, [തട്ടുക | लगा | | लगवा |
| लेट | കിടക്കുക | लिटा | | लिटवा |
| खेल | കളിക്കുക | खिला | | खिलवा |
| डूब | മുങ്ങുക | डुबा | | डुबवा |
| जाग | ഉണരുക | जगा | | जगवा |
| जी | ജീവിക്കുക | जिला | | जिलवा |
| सो | ഉറങ്ങുക | सुला | | सुलवा |
| रो | കരയുക | रुला | | रुलवा |

| അകർമ്മകം. | | സകർമ്മകം. | പ്രേരണാർത്ഥകം |
|---|---|---|---|
| कट | മുറിയുക | काट | कटवा |
| मर | മരിക്കുക | मार | मरवा |
| लद | ഭാരം കയററപ്പെടുക | लाद | लदवा |
| खुल | തുറക്കുക | खोल | खुलवा |
| रुक | നില്ക്കുക | रोक | रुकवा |
| लूट | കൊള്ളചെയ്യുക | लूट | लुटवा |
| निकल | പുറപ്പെടുക | निकाल | निकलवा |
| बिगड़ | ഹീനതയാകുക | बिगाड़ | बिगड़वा |
| पहुँच | എത്തുക | पहुँचा | पहुँचवा |
| लटक | തൂങ്ങിക്കിടക്കുക | लटका | लटकवा |
| छूट | വിടുക | छोड़ വിടുക | छुड़वा |
| टूट | പൊട്ടുക | तोड़ | तुड़वा |
| फट | കീറുക | फाड़ | फड़वा |
| बिक | വില്ക്കുക | बेच | बिकवा |

കുറിപ്പ് :—**जा, आ, पा, हो** എന്ന ക്രിയകൾക്ക് മാററമില്ല.

76. സകർമ്മകങ്ങൾ താഴെ കാണുംവിധം ദ്വികർമ്മകവും പ്രേരണാർത്ഥകവുമായി മാറുന്നു.

| സകർമ്മകം. | | ദ്വികർമ്മകം. | പ്രേരണാർത്ഥകം. |
|---|---|---|---|
| बोल | സംസാരിക്കുക | बुला | बुलवा |
| खा | ഭക്ഷിക്കുക | खिला | खिलवा |
| पी | കുടിക്കുക | पिला | पिलवा |
| दे | കൊടുക്കുക | दिला | दिलवा |
| धो | കഴുകുക | धुला | धुलवा |
| कर | ചെയ്യുക | करा | करवा |
| पढ़ | വായിക്കുക, പഠിക്കുക | पढ़ा | पढ़वा |

| | | | |
|---|---|---|---|
| **सुन** | കേൾക്കുക | **सुना** | **सुनवा** |
| **लिख** | എഴുതുക | **लिखा** | **लिखवा** |
| **समझ** | മനസ്സിലാക്കുക | **समझा** | **समझवा** |
| **देख** | കാണുക, നോക്കുക | **दिखा** | **दिखवा** |
| **सीख** | പഠിക്കുക | **सिखा** | **सिखवा** |

---

## പാഠം 26.

### അഭ്യാസങ്ങൾ.

| | | | |
|---|---|---|---|
| **चन्द्रमा** | ചന്ദ്രൻ | **पौधा** | ചെടി |
| **पूँछ** | വാൽ | **राय** | (സ്ത്രീ) അഭിപ്രായം |
| **किस्मत** | (സ്ത്രീ) ഭാഗ്യം | **कष्ट** | കഷ്ടപ്പാട്, വേദന |
| **दूर** | (സ്ത്രീ) ദൂരം | **संस्करण** | പതിപ്പ് |
| **नाई** | ക്ഷുരകൻ | **उस्तरा** | ക്ഷൌരക്കത്തി |
| **सेना** | (സ്ത്രീ) സൈന്യം | **फ़कीर** | യാചകൻ, ഭിക്ഷു |
| **कुर्ता** | ചെറിയ ഉടുപ്പ് | **कमीज़** | കുപ്പായം |
| **माल** | സാമാനം | **सामान** | സാമാനം |
| **बीमार** | രോഗി | **अमीर** | ധനമുള്ള, പണക്കാരൻ |
| **जवाब** | മറുപടി, ഉത്തരം | **मुफ़्त** | വെറുതെ, വിലയില്ലാതെ |
| **ज़बरदस्त** | ബലമുള്ള | **सहना** | സഹിക്കുക |
| **कि** | എന്ന് | **सो** | ആ മനുഷ്യൻ, അത് |

**कहा जाता है कि चन्द्रमा पर पेड़-पौधे नहीं हैं।** — ചന്ദ്രനിൽ മരങ്ങളും ചെടികളും ഇല്ലെന്നു പറയപ്പെടുന്നു.

**कई बार आसमान पर पूँछवाले तारे देखे गये हैं।** — പല പ്രാവശ്യം ആകാശത്തിൽ വാലുള്ള നക്ഷത്രങ്ങൾ കാണപ്പെട്ടിട്ടുണ്ട്.

| | |
|---|---|
| उनको सब बातें लिखी गयी हैं, पर उनसे अभी तक कोई जवाब नहीं आया है। | അദ്ദേഹത്തിന് എല്ലാ സംഗതികളും എഴുതപ്പെട്ടിട്ടുണ്ട്; എന്നാൽ ഇതുവരെ അദ്ദേഹത്തിൽനിന്നും യാതൊരു മറുപടിയും വന്നിട്ടില്ല. |
| मेरी राय है कि उनको ये बातें इतनी जल्दी न बतायी जायँ। | അദ്ദേഹത്തോട് ഈ സംഗതികൾ ഇത്ര വേഗത്തിൽ പറയപ്പെടരുതെന്നാണ് എന്റെ അഭിപ്രായം. |
| क्या किया जाय, मेरी किस्मत ही बुरी है। | എന്തു ചെയ്യട്ടെ, എന്റെ വിധി തന്നെ ചീത്തയാകുന്നു. |
| यह आदमी बड़ा कमज़ोर है, इससे चला नहीं जाता। | ഈ മനുഷ്യൻ വളരെ ദുർബ്ബലനാണ്, ഇവന് നടക്കുവാൻ സാധിക്കുന്നില്ല. (നടക്കുവാൻ വഹിയ). |
| मुझसे तुम्हारे कष्ट सहे नहीं जाते। | എന്നാൽ നിങ്ങളുടെ കഷ്ടതകൾ സഹിക്കപ്പെടുന്നില്ല (നിങ്ങളുടെ കഷ്ടതകൾ എനിക്ക് സഹിക്കുവാൻ വഹിയ). |
| इस बीमार आदमी से इतनी दूर न जाया जायगा। | ഈ രോഗിയായ മനുഷ്യന് ഇത്രയും ദൂരം പോകാൻ സാധിക്കുകയില്ല. |
| इस संस्करण की तमाम पुस्तकें बहुत जल्दी खप जायँगी। | ഈ പതിപ്പിലുള്ള പുസ്തകങ്ങൾ എല്ലാം വളരെ വേഗത്തിൽ വിറ്റുതീരും. (ചിലവായിപ്പോകും.) |

| | |
|---|---|
| रास्ते में मेरी छड़ी टूट गयी। | വഴിക്കുവെച്ച് എന്റെ വടി ഒടിഞ്ഞുപോയി. |
| मेरे पास उस्तरा नहीं है, इसलिये मैं नाई से बाल बनवाता हूँ। | എന്റെ കൈവശം ക്ഷൌരക്കത്തിയില്ല, അതുകൊണ്ട് ഞാൻ ക്ഷുരകനെക്കൊണ്ട് ക്ഷൌരം ചെയ്യിക്കുന്നു. |
| अमीर लोग अपने हाथ से कुछ नहीं करते ; सब काम नौकरों से करवाते हैं। | ധനവാന്മാർ തന്റെ കൈകൊണ്ട് ഒന്നും ചെയ്യുന്നില്ല; എല്ലാ ജോലികളും ഭൃത്യന്മാരെക്കൊണ്ട് ചെയ്യിക്കുന്നു. |
| ज़बरदस्त दुश्मन को देखकर राजा ने अपनी सेना हटा ली। | പ്രബലനായ ശത്രുവിനെ കണ്ടിട്ട് രാജാവു തന്റെ സൈന്യത്തെ മാററിക്കളഞ്ഞു. |
| जो बात तुम ख़ुद नहीं समझते हो वह दूसरों को कैसे समझा सकते हो? | ഏതൊരു കാര്യമാണോ നിങ്ങൾ തന്നെത്താൻ മനസ്സിലാക്കാത്തതു് ആയതു് അന്യരെ നിങ്ങൾക്ക് എങ്ങിനെ മനസ്സിലാക്കുവാൻ കഴിയും. |
| रोम के बादशाह नीरो ने बहुत लोगों के घर जलवा दिये थे। | റോമിലെ ചക്രവർത്തിയായ നീറോ അസംഖ്യമാളുകളുടെ വീടുകൾ കത്തിപ്പിച്ചിട്ടുണ്ടായിരുന്നു. |
| बहुत लोगों को मोटर चलाना नहीं आता। | വളരെ ആളുകൾക്ക് മോട്ടോർ ഓടിക്കുവാൻ പരിചയമില്ല. |

मैंने उस दर्ज़ी से चार कुर्ते और दो कमीज़ सिलवाये।

ഞാൻ ആ തുന്നൽക്കാരനെക്കൊണ്ടു് നാലു് ചെറിയ കുപ്പായങ്ങളും രണ്ടു കഫ് ഉള്ള കുപ്പായവും തുന്നിപ്പിച്ചു.

उन्होंने मेरे सारे माल जहाज़ में मुफ़्त लदवा दिये।

അദ്ദേഹം എന്റെ സാമാനങ്ങൾ മുഴുവനും വെറുതെ കപ്പലിൽ കയററി വെപ്പിച്ചു.

कहा जाता है कि औरंगज़ेब ने जसवन्तसिंह को मरवा डाला था।

ഔറംഗസീബു് ജസവന്തസിംഹനെ കൊല്ലിപ്പിച്ചിരുന്നുവെന്നു പറയപ്പെടുന്നു.

उन्होंने उस फकीर को घर से बाहर निकलवा दिया।

അദ്ദേഹം ആ യാചകനെ വീട്ടിൽ നിന്നു് വെളിയിലാക്കിപ്പിച്ചു.

मैं ख़ुद नहीं लिख सकता था, इसलिये यह चिट्ठी उससे लिखवा ली थी।

എനിക്കു തന്നെത്താൻ എഴുതാൻ കഴിഞ്ഞിരുന്നില്ല, അതുകൊണ്ടു് ഈ എഴുത്തു് അദ്ദേഹത്തിനെകൊണ്ടു എഴുതിപ്പിച്ചിരുന്നു.

आजकल मुझे कोई हिन्दी नहीं सिखाता; मैं ख़ुद सीखता हूँ।

ഈയിടെ എന്നെ ആരും ഹിന്ദി പഠിപ്പിക്കുന്നില്ല, ഞാൻ തന്നെത്താനാണു പഠിക്കുന്നതു്.

जो काम करो सो ठीक से करो।

(നിങ്ങൾ) ഏതു പ്രവൃത്തിചെയ്യുന്നുവോ അതു് ശരിയായി ചെയ്യുക.

तुम जो कहो सो करूँगा।

നിങ്ങൾ എന്തു പറയുന്നുവോ അതു് (ഞാൻ ചെയ്യാം).

## പാഠം 27.

## മററുള്ള ശബ്ദവിഭാഗങ്ങളിൽനിന്ന് ക്രിയകൾ ഉണ്ടാക്കുന്നവിധം.

**77.** നാമങ്ങളോടും, നാമവിശേഷണങ്ങളോടും ക്രിയാവിശേഷണങ്ങളോടും '**करना**' അഥവാ '**होना**' എന്ന് ചേർത്താൽ വളരെ ക്രിയാശബ്ദങ്ങൾ ഉണ്ടാകുന്നതാണ്. '**होना**' എന്നതു് അകർമ്മകക്രിയയേയും, '**करना**' എന്നതു് സകർമ്മകക്രിയയേയും സൂചിപ്പിക്കുന്നു. ഈ വിധമുള്ള അസംഖ്യം ക്രിയകൾ കഴിഞ്ഞ പാഠങ്ങളിൽ കൊടുത്തിട്ടുണ്ട്. എങ്കിലും കുറെക്കൂടി താഴെ ചേർത്തു കൊള്ളുന്നു.

(എ) നാമങ്ങളോടു് '**होना**' അഥവാ '**करना**' ചേർത്താൽ:—

| | | | |
|---|---|---|---|
| **शुरू** | ആരംഭം | **शुरू होना** | തുടങ്ങുക (അകർമ്മകം) |
| | | **शुरू करना** | ആരംഭിക്കുക (സകർമ്മകം) |
| **याद** | ഓർമ്മ | **याद होना** | ഓർമ്മവരിക |
| | | **याद करना** | ഓർമ്മിക്കുക |
| **तैयार** | ഒരുക്കമുള്ള | **तैयार होना** | ഒരുങ്ങുക |
| | | **तैयार करना** | ഒരുക്കുക, തയാറാക്കുക |
| **पूजा** | പൂജ | **पूजा होना** | പൂജ നടക്കുക |
| | | **पूजा करना** | പൂജിക്കുക |

(ബി) നാമവിശേഷണങ്ങളിൽനിന്ന് :—

| | | | |
|---|---|---|---|
| **मीठा** | മധുരമുള്ള | **मीठा होना** | മധുരമുള്ളതാകുക |
| | | **मीठा करना** | മധുരമുള്ളതാക്കുക |
| **छोटा** | ചെറിയ | **छोटा होना** | ചെറുതാകുക |
| | | **छोटा करना** | ചെറുതാക്കുക |

| | | | |
|---|---|---|---|
| **चिकना** | മിനുസമുള്ള | **चिकना होना** | മിനുസമുള്ളതാകുക |
| | | **चिकना करना** | മിനുസമുള്ളതാക്കുക |
| **चकित** | ആശ്ചര്യമുള്ള | **चकित होना** | ആശ്ചര്യപ്പെടുക |
| | | **चकित करना** | ആശ്ചര്യപ്പെടുത്തുക |
| **ख़राब** | ചീത്ത | **ख़राब होना** | ചീത്തയാകുക |
| | | **ख़राब करना** | ചീത്തയാക്കുക |
| **अच्छा** | നല്ല | **अच्छा होना** | നന്നാകുക |
| | | **अच्छा करना** | നന്നാക്കുക |

(ബി) ക്രിയാവിശേഷണങ്ങളിൽനിന്ന് —

| | | | |
|---|---|---|---|
| **नीचा** | താഴ്ന്ന | **नीचा होना** | താഴുക |
| | | **नीचा करना** | താഴ്ത്തുക |
| **ऊँचा** | പൊക്കമുള്ള | **ऊँचा होना** | ഉയരുക |
| | | **ऊँचा करना** | ഉയർത്തുക, പൊക്കുക |
| **ऊपर** | മുകളിൽ | **ऊपर होना** | മുകളിലാകുക |
| | | **ऊपर करना** | മുകളിലാക്കുക |
| **आगे** | മുമ്പിൽ | **आगे होना** | മുമ്പിലാകുക |
| | | **आगे करना** | മുമ്പിലാക്കുക |

78. വിവിധനാമങ്ങളോട് **देना, खाना, उड़ाना, लड़ाना, मचाना, उठाना झेलना** മുതലായവ ചേർത്ത് ക്രിയകൾ ഉണ്ടാക്കാറുണ്ട്. അവയെല്ലാം ശൈലിപ്രയോഗങ്ങളായതിനാൽ ബുദ്ധി പ്രയോഗിക്കാതെ ചേർക്കപ്പെടാൻ കഴിയുന്നതല്ല.

| | | | |
|---|---|---|---|
| **जवाब** | മറുപടി, ഉത്തരം | **जवाब देना** | ഉത്തരം പറയുക |
| **धोखा** | ചതിവ് | **धोखा खाना** | ചതിപറ്റുക |
| | | **धोखा देना** | ചതിക്കുക |

| | | | |
|---|---|---|---|
| सज़ा | (സ്ത്രീ) ശിക്ഷ | सज़ा देना | ശിക്ഷിക്കുക |
| क़सम | (സ്ത്രീ) ശപഥ | क़सम खाना | ശപഥം ചെയ്യുക |
| मार | (സ്ത്രീ) അടി | मार खाना | അടികൊള്ളുക |
| ग़म | ദുഃഖം | ग़म खाना | ദുഃഖിക്കുക |
| हवा | (സ്ത്രീ) കാററ് | हवा खाना | കാററുകൊള്ളുക |
| मज़ा | ആനന്ദം | मज़ा उड़ाना | ആനന്ദമനുഭവിക്കുക |
| मौज | ആനന്ദം, സുഖം | मौज उड़ाना | ആനന്ദിക്കുക, സുഖമനുഭവിക്കുക |
| रुपये | രൂപാ, പണം | रुपये उड़ाना | പണം നശിപ്പിക്കുക |
| माल | സാമാനം, വിശേഷമായ ഭക്ഷണസാധനം | माल उड़ाना | കൊള്ളയടിക്കുക, ധാരാളം ഭക്ഷണം കഴിക്കുക |
| दिमाग़ | തലച്ചോറ | दिमाग़ लड़ाना | തലച്ചോറ് പുണ്ണാക്കുക |
| होश | ബോധം, ഓർമ്മ | होश उड़ना | പരിഭ്രമിക്കുക |
| अक़्ल | (സ്ത്രീ), ബുദ്ധി | अक़्ल लड़ाना | ബുദ്ധി പ്രയോഗിക്കുക |
| गप | വെടി, നുണ | गप लड़ाना | വെടി പറയുക |
| शोर | ശബ്ദം | शोर मचाना | ശബ്ദമുണ്ടാക്കുക |
| गुस्सा | ദേഷ്യം | गुस्से में आना | ദേഷ്യപ്പെടുക |
| झगड़ा | വഴക്ക്, കലഹം | झगड़ा मचाना | കലഹമുണ്ടാക്കുക |
| अचंभा | ആശ്ചര്യം | अचंभे में आना | ആശ്ചര്യപ്പെടുക |
| ख़बर | (സ്ത്രീ) വർത്തമാനം | ख़बर देना | അറിവ് കൊടുക്കുക |
| धक्का | തള്ളൽ | धक्का देना | തള്ളുക |
| तलाक़ | വിവാഹമോചനം | तलाक़ देना | വിവാഹമോചനം ചെയ്യുക |
| दुःख, कष्ट | ദുഃഖം, കഷ്ടത | दुःख या कष्ट उठाना | കഷ്ടപ്പെടുക |
| कष्ट | വേദന, കഷ്ടത | कष्ट सहना | കഷ്ടത സഹിക്കുക |
| मुसीबत | ആപത്ത് | मुसीबत झेलना | ആപത്ത് അനുഭവിക്കുക |

| | | | |
|---|---|---|---|
| जी | മനസ്സ് | जान | (സ്ത്രീ) പ്രാണൻ |
| गाना | പാട്ട് | गड़बड़ | (സ്ത്രീ) കുഴപ്പം |
| ज़िन्दगी | ജീവിതം | बाल | തലമുടി, രോമം |
| शेर | സിംഹം | डाकू | കൊള്ളക്കാരൻ |
| झंडा | കൊടി | सज़ा | (സ്ത്രീ) ശിക്ഷ |
| जलपान, नाश्ता | ലഘുഭക്ഷണം | भोजन, खाना | ഭക്ഷണം |
| मौजूद | ഹാജരുള്ള | नाराज़ | ദേഷ്യമുള്ള |
| घबराना | പരിഭ്രമിക്കുക | क़बूल करना | സമ്മതിക്കുക, സ്വീക |
| डाँटना | ഭയപ്പെടുത്തുക | उड़ना | പറക്കുക [illegible]ിക്കുക |
| बेकार | അനാവശ്യമായി | कमाना | സമ്പാദിക്കുക |

तंग आना വിഷമിക്കുക, ബുദ്ധിമുട്ടുക

| | |
|---|---|
| वह जी-जान से मुझे प्यार करता है। | അവൻ ആത്മാർത്ഥമായി (ഹൃദയപൂർവ്വം) എന്നെ സ്നേഹിക്കുന്നു. |
| उनका गाना शुरू होने समय मैं वहाँ मौजूद नहीं था। | അദ്ദേഹത്തിന്റെ പാട്ട് ആരംഭിച്ച സമയം ഞാൻ അവിടെ ഹാജരില്ലായിരുന്നു. |
| तुमने सब गड़बड़ कर दिया। | നിങ്ങൾ എല്ലാം തകരാറാക്കിത്തീർത്തു. |
| उसने मेरा सब काम ख़राब कर दिया, यह सुनकर मैं घबड़ा गया। | അവൻ എന്റെ പ്രവൃത്തികൾ (കാര്യങ്ങൾ) മുഴുവൻ വഷളാക്കി, ഇതു കേട്ടിട്ട് ഞാൻ പരിഭ്രമിച്ചുപോയി. |
| बेकार क्यों इतने नाराज़ होते हो? | നിങ്ങൾ അനാവശ്യമായി ഇത്രയും ദേഷ്യപ്പെടുന്നതു് എന്തിനാണു്? |

| | |
|---|---|
| उसने अपनी ज़िन्दगी में कभी किसी की मदद नहीं की। | അവൻ തന്റെ ജീവിതത്തിൽ ഒരിക്കലും ആരേയും സഹായിച്ചില്ല. |
| शेर को देखते ही मेरे होश उड़ गये। | സിംഹത്തിനെ കണ്ട മാത്രയിൽ തന്നെ എന്റെ പ്രാണൻ പോയി (ഞാൻ വല്ലാതെ പരിഭ്രമിച്ചു). |
| नाई ने मेरे बाल बहुत छोटे कर दिये। | ക്ഷുരകൻ എന്റെ മുടി വളരെ ചെറുതാക്കി. |
| अध्यापक ने विद्यार्थी को बेंच पर खड़ा कर दिया। | അദ്ധ്യാപകൻ വിദ്യാർത്ഥിയെ ബെഞ്ചിന്മേൽ നിറുത്തി. |
| झंडे को और थोड़ा ऊंचा कर दो। | കൊടിയെ കുറെക്കൂടി ഉയർത്തുക. |
| मैं कसम खाकर कहता हूं कि मुझे इस बात का बिलकुल पता नहीं था। | എനിക്കു ഈ സംഗതിയെപ്പററി ഒട്ടും അറിവില്ലായിരുന്നു എന്നു ഞാൻ ശപഥം ചെയ്തു് പറയുന്നു. |
| मार खाने पर भी उसने अपना कसूर कबूल नहीं किया। | അടികൊണ്ടിട്ടും അവൻ തന്റെ കുററം സമ്മതിച്ചില്ല. |
| बहुत देर तक दिमाग लड़ाने पर भी यह बात उसकी समझ में नहीं आयी। | വളരെ നേരംവരെ തലച്ചോറു പുണ്ണാക്കിയിട്ടും (ആലോചിച്ചിട്ടും) ഈ സംഗതി അവന്് മനസ്സിലായില്ല. |
| तुमने तो व्यर्थ का झगड़ा खड़ा कर दिया। | നിങ്ങൾ വെറുതെയുള്ള വഴക്കുണ്ടാക്കിത്തീർത്തു. |

| | |
|---|---|
| जज ने डाकुओं को कड़ी सज़ा दी। | ന്യായാധിപൻ കവർച്ചക്കാൎക്കു കഠിനശിക്ഷ കൊടുത്തു. |
| इस क्लास के लड़के बहुत शोर मचाते हैं। | ഈ ക്ലാസ്സിലെ കുട്ടികൾ വളരെ ശബ്ദമുണ്ടാക്കുന്നു. |
| तुम तो इतने ख़राब निकले कि तुमसे तंग आ गया। | നിന്നെക്കൊണ്ടു ഞാൻ വിഷമിച്ചുപോയി, നീ അത്രയ്ക്കുമാത്രം ചീത്തയായിത്തീൎന്നിരിക്കുന്നു. |
| तुमको क्या है, तुम बैठे बैठे मज़ा उड़ाओ। | നിങ്ങൾക്കെന്താ ? നിങ്ങൾ ഇരുന്നു സുഖമനുഭവിച്ചുകൊള്ളുക. |
| मालिक ने नौकर को बहुत डाँटा, लेकिन नौकर गम खा गया। | യജമാനൻ ഭൃത്യനെ വളരെ ഭയപ്പെടുത്തി (ശാസിച്ചു) എന്നാൽ ഭൃത്യൻ ദുഃഖത്തെ ഒതുക്കി (ദുഃഖം സഹിച്ചു). |
| चलो, आज समुद्र पर हवा खाने चलें। | വരൂ, നമുക്കു ഇന്നു സമുദ്രതീരത്തു കാററുകൊള്ളുവാൻ പോകാം. |
| मैं आपका भोजन तैयार कर दूँ ? | ഞാൻ താങ്കളുടെ ഭക്ഷണം തയാറുചെയ്തു തരട്ടെയോ ? |
| रामचन्द्र, घर जाओ, नाश्ता तैयार है। | രാമചന്ദ്രാ, വീട്ടിലേക്കു പോകുക, ലഘുഭക്ഷണം (രാവിലെത്തെ) തയ്യാറായിട്ടുണ്ടു. |
| उन्होंने बहुत कष्ट झेल करके रुपये कमाये हैं। | അദ്ദേഹം വളരെ കഷ്ടത സഹിച്ചാണു പണം സമ്പാദിച്ചിട്ടുള്ളതു. |
| वह दो घंटे से यहाँ खड़ा है। | അവൻ രണ്ടുമണിക്കൂറായിട്ടു ഇവിടെ നില്ക്കുന്നു. |

| | |
|---|---|
| गाड़ी की आवाज़ सुनकर सब मुसाफ़िर खड़े हो गये। | വണ്ടിയുടെ ശബ്ദം കേട്ടിട്ട് യാത്രക്കാർ എല്ലാവരും എണീററു നിന്നു. |
| जब वह गाड़ी खड़ी करता है तब उसमें बैठो। | അവൻ വണ്ടി നിറുത്തുമ്പോൾ നിങ്ങൾ അതിൽ ഇരിക്കു. |
| मैं खड़ा होता हूँ, तुम जल्दी आओ। | ഞാൻ നില്ക്കുന്നു, നിങ്ങൾ വേഗം വരു. |

---

## പാഠം 28.

### വിഭക്തിപ്രത്യയങ്ങളുടെ വിശേഷപ്രയോഗങ്ങൾ.

വിഭക്തിപ്രത്യയങ്ങളുടെ സാധാരണ ഉപയോഗങ്ങൾക്ക് പുറമെ അവയിൽ താഴെ പറയുന്ന വിധത്തിൽ ശൈലികളായിട്ടും ഉപയോഗിക്കാറുണ്ട്.

79. താഴെ പറയുന്ന ക്രിയകളുടെ മുമ്പിൽ **से** എന്ന പ്രത്യയം ഉപയോഗിക്കപ്പെടുന്നു.

| | | | |
|---|---|---|---|
| **कहना** | പറയുക | **मिलना, मुलाक़ात करना** | കിട്ടുക, കണ്ടുമുട്ടുക |
| **पूछना** | ചോദിക്കുക | **वादा करना** | വാഗ്ദത്തം ചെയ്യുക |
| **बोलना** | സംസാരിക്കുക | **माँगना** | യാചിക്കുക, ആവശ്യപ്പെടുക |
| **इनकार करना** | നിഷേധിക്കുക | **मुहब्बत करना** | സ്നേഹിക്കുക |
| **डरना** | ഭയപ്പെടുക | **तंग आना** | വിഷമിക്കുക |
| **प्रार्थना करना** | അപേക്ഷിക്കുക | **बात करना** | സംസാരിക്കുക |
| **शादी करना** | വിവാഹം ചെയ്യുക | **पाले पड़ना** | വേറൊന്നിന്റെ അധീനത്തിലാകുക |

ഉദാ:—**उससे कहो, राम से पूछो, ईश्वर से प्रार्थना करो, राम से मिलो, देने से इनकार मत करो, रामराव की लड़की से शादी करो** ആദി.

കുറിപ്പ് (1):—'**मिलना**' എന്ന ക്രിയ '**से**' എന്ന പ്രത്യയം ചേൎത്തുപയോഗിക്കുമ്പോൾ ഉദ്ദേശത്തോടുകൂടി കാണുക (സന്ദൎശിക്കുക) എന്നും '**को**' എന്നു ചേൎത്തുപയോഗിക്കുമ്പോൾ യാദൃച്ഛികമായി കണ്ടുമുട്ടുക എന്നും അൎത്ഥമാണു്.

ഉദാ:— **मैं अध्यापक से मिला।** ഞാൻ ഗുരുനാഥനെ കണ്ടു.
**मैं अध्यापक को मिला।** ഞാൻ ഗുരുനാഥനെ (യാദൃച്ഛികമായി) കണ്ടെത്തി.

(2) ചിലപ്പോൾ '**से**' ലോപിച്ചുപോകാറുണ്ടു്.

ഉദാ:—**आँखों देखना, कानों सुनना, भूखों मरना** എന്നിവകൾ **आँखों से देखना, कानों से सुनना, भूख से मरना** എന്നിവകൾക്കു പകരം യഥാക്രമം ഉപയോഗിക്കപ്പെടുന്നു.

ഷഷ്ഠീവിഭക്തി.

80. (1) നാമത്തിനു് അധികം പ്രധാന്യമുള്ളതു, നാമത്തിൽനിന്നുണ്ടാക്കപ്പെടുന്നവയുമായ താഴെ പറയുന്ന ക്രിയകളിൽ ചതുൎത്ഥിക്കു പകരം ഷഷ്ഠി ഉപയോഗിക്കപ്പെടുന്നു.

**याद करना** ഓൎമ്മിക്കുക — **भरोसा रखना, यक़ीन करना** വിശ്വസിക്കുക
**शिकायत करना** ആവലാതി പറയുക
**इज़्ज़त करना** ആദരിക്കുക — **परवाह करना** വകവെക്കുക
**तारीफ़ करना** പ്രശംസിക്കുക — **इन्तज़ार करना** പ്രതീക്ഷിക്കുക
**हँसी उड़ाना** ആക്ഷേപിക്കുക, പരിഹസിക്കുക

ഉദാ:— **वह मेरी मदद करता है।** അവൻ എന്റെ സഹായം ചെയ്യുന്നു.

हम उनकी इज़्ज़त करते हैं। ഞങ്ങൾ അദ്ദേഹത്തെ ബഹുമാനിക്കുന്നു.

मैं इस बात की परवाह नहीं करता। ഞാൻ ഈ സംഗതിയെ വകവെക്കുന്നില്ല.

तुम उनकी हँसी मत उड़ाओ। നിങ്ങൾ അദ്ദേഹത്തെ പരിഹസിക്കരുത്.

मैं आपका इन्तज़ार कर रहा था। ഞാൻ താങ്കളെ പ്രതീക്ഷിച്ചുകൊണ്ടിരുന്നു.

(2) ഒരു സാധനത്തിന്റെ വിലയെ കാണിക്കുവാനായിട്ടും ഉപയോഗിക്കപ്പെടുന്നു.

ഉദാ:—दो रुपये की पुस्तक। രണ്ടു രൂപാ വിലയുള്ള പുസ്തകം.

सौ रुपये का घोड़ा। നൂറു രൂപാ വിലയുള്ള കുതിര.

(3) ഒരു വസ്തുവിനെ ഉണ്ടാക്കിയ ധാതുവിനേയോ, ആളേയോ സൂചിപ്പിക്കുവാനായിട്ട്:—

ഉദാ:—पत्थर का मकान। കല്ലുകൊണ്ടുള്ള വീട്.

सोने का प्याला। സ്വർണ്ണംകൊണ്ടുള്ള കപ്പ്.

तुलसीदास की रामायण। തുളസിദാസനെഴുതിട്ടുള്ള രാമായണം.

(4) താമസസ്ഥലത്തെ സൂചിപ്പിക്കുവാൻ:—

ഉദാ:—कलकत्ते का व्यापारी। കല്ക്കത്തക്കാരനായ കച്ചവടക്കാരൻ (കല്ക്കത്തയിലുള്ള വ്യാപാരി.)

गाँव का आदमी। ഗ്രാമക്കാരനായ മനുഷ്യൻ (ഗ്രാമത്തിലുള്ള മനുഷ്യൻ).

(5) പ്രായത്തെ സൂചിപ്പിക്കാൻ:—

ഉദാ:—दो बरस का बालक। രണ്ടു വയസ്സുള്ള കുട്ടി.

दस बरस की लड़की। പത്തു വയസ്സുള്ള പെൺകുട്ടി.

(6) ബന്ധത്തേയോ, ശരീരത്തിലെ അംഗങ്ങളേയോ, സ്ഥാവരവസ്തുക്കളേയോ സൂചിപ്പിക്കാനായി '**के**' ഉപയോഗിക്കാറുണ്ട്.

| | |
|---|---|
| ഉദാ :— **उसके दो भाई हैं।** | അവന് രണ്ടു സഹോദരന്മാരുണ്ട്. |
| **राम के एक लड़की है।** | രാമന് ഒരു മകളുണ്ട്. |
| **हाथी के चार पैर होते हैं।** | ആനയ്ക്കു നാലു കാലുകൾ ഉണ്ട്. |
| **उसके दो घर हैं।** | അവന് രണ്ടു വീടുണ്ട്. |

81. താഴെ പറയുന്ന ക്രിയകളുടെ മുമ്പിൽ '**पर**' എന്ന് ചേർക്കണം :—

| | |
|---|---|
| **भरोसा करना, विश्वास करना, यक़ीन करना।** | വിശ്വസിക്കുക |
| **रहम करना, मेहरबानी करना।** | ദയവു ചെയ്യുക. |
| **नाराज़ होना, गुस्सा होना।** | ദേഷ്യപ്പെടുക. |

| | | | |
|---|---|---|---|
| **ज़बरदस्ती करना** | ബലാല്ക്കാരം ചെയ്യുക | **हमला करना** | ആക്രമിക്കുക |
| | | **शक करना** | സംശയിക്കുക |
| **ज़ुलुम करना** | അക്രമം പ്രവർത്തിക്കുക | **इलज़ाम लगाना** | കുറ്റം ചുമത്തുക |

| | |
|---|---|
| ഉദാ :— **उस पर भरोसा मत करो।** | അവനിൽ വിശ്വസിക്കരുത്. |
| **वह लोगों पर ज़बरदस्ती करता है।** | അവൻ ആളുകളിൽ ബലാല്ക്കാരം പ്രയോഗിക്കുന്നു. |
| **यह इलज़ाम मुझ पर क्यों लगाते हो?** | ഈ കുറ്റം എന്നിൽ എന്തിന് ചുമത്തുന്നു? |
| **वे मुझ पर नाराज़ हैं।** | അദ്ദേഹം എന്നോട് ദേഷ്യമുള്ളവനാകുന്നു. |

82. ചതുർത്ഥിയുടെ ഉപയോഗങ്ങൾ :—

(എ) താഴെ പറയുന്ന നാമങ്ങൾ ഉപയോഗിക്കപ്പെടുമ്പോൾ കർത്താവ് (കർതൃ) ചതുർത്ഥിയിലായിരിക്കും :—

**याद** - ഓർമ്മ, **परवाह** - കൂട്ടാക്കൽ; **डर** - ഭയം; **आवश्यकता, ज़रूरत** - ആവശ്യം; **खेद, दुःख** - ദുഃഖം; **ख़ुशी** - സന്തോഷം; **चिन्ता, रंज** - ദുഃഖം.

ഉദാ :— **मुझे याद है।** എനിക്ക് ഓർമ്മയുണ്ട്.
**उसको डर है।** അവന് ഭയമുണ്ട്.
**मुझे ख़ुशी है।** എനിക്കു സന്തോഷമുണ്ട്.

(ബി) **पसंद** - ഇഷ്ടമുള്ള ; **मंजूर** - സമ്മതമുള്ള ; **मालूम** - അറിയപ്പെട്ടത്, ആദിയായ ക്രിയാവിശേഷണങ്ങളോടുകൂടെ :—

ഉദാ :— **मुझे पसंद है।** എനിക്ക് ഇഷ്ടമുണ്ട്.
**उसको मंजूर है।** അവന് സമ്മതമാണ്.
**मुझे मालूम है।** എനിക്ക് അറിയാം (ഞാൻ അറിയുന്നു.)

(സി) **मिलना** കിട്ടുക, **चाहिए** വേണം ഈ ക്രിയകളുടെ കൂടെ.—

ഉദാ :— **मुझे एक पुस्तक मिली।** എനിക്ക് ഒരു പുസ്തകം കിട്ടി.
**मुझे थोड़ा पानी चाहिए।** എനിക്ക് കുറച്ച് വെള്ളം വേണം.
**राम को एक पुस्तक चाहिए।** രാമന് ഒരു പുസ്തകം വേണം.

83. ഇരട്ട വിഭക്തി പ്രയോഗങ്ങൾ **में से, पर से** എന്നിവ യിൽനിന്ന്, ഇൽ വെച്ച്, എന്നിവകളെ സൂചിപ്പിക്കുവാനായി ഉപയോഗിക്കപ്പെടുന്നു.

उदा :— दोनों में से। രണ്ടിലും നിന്ന് (രണ്ടിലുംവെച്ച്).
समुद्र में से। സമുദ്രത്തിൽ നിന്ന്.
जेब में से। കീശയിൽനിന്ന്.
पेड़ पर से। മരത്തിൽനിന്ന്.
आसमान पर से। ആകാശത്തിൽനിന്ന്.

| | | | |
|---|---|---|---|
| प्रार्थना (സ്ത്രീ) | അപേക്ഷ, പ്രാർത്ഥന | सलाम | സലാം, വന്ദനം |
| | | कुशल | ക്ഷേമം |
| वादा | വാഗ്ദത്തം | गिरफ़्तार करना | അറസ്റ്റ് ചെയ്യുക |
| मरना | മരിക്കുക | | |
| मन्दिर | അമ്പലം | नतीजा | പരിണാമം, ഫലം |

सफ़ाई (സ്ത്രീ) ശുചി, വൃത്തി.

| | |
|---|---|
| मैं ईश्वर से प्रार्थना करता हूँ कि वह तुम्हें कुशल से रखे। | ഈശ്വരൻ നിങ്ങൾക്കു ക്ഷേമം തരട്ടെ എന്നു ഞാൻ അദ്ദേഹത്തോട് പ്രാർത്ഥിക്കുന്നു. |
| तू उससे क्या बातें करता है? | നീ അവനോട് എന്താണ് സംസാരിക്കുന്നത്? |
| घी-वाले को देने के लिये मेरे भाई से दस रुपये माँग लाओ। | നെയ്യുകാരന് കൊടുക്കാനായി എന്റെ സഹോദരനോട് പത്തു രൂപാ വാങ്ങിക്കൊണ്ടുവരൂ. |
| कल जब मैं बाज़ार जा रहा था तब एक अजनबी आदमी ने सलाम कर मुझसे पूछा— "तुम्हारे बाप का क्या नाम है?" | ഇന്നലെ ഞാൻ അങ്ങാടിയിലേക്കു പൊയ്ക്കൊണ്ടിരുന്നപ്പോൾ ഒരു അപരിചിതനായ മനുഷ്യൻ സലാം ചെയ്തിട്ട് എന്നോട് ചോദിച്ചു—നിങ്ങളുടെ അച്ഛന്റെ പേരെന്താകുന്നു? |

| | |
|---|---|
| मैं इस दुनिया में किसी से नहीं डरता। | ഞാൻ ഈ ലോകത്തു് ആരേയും ഭയപ്പെടുന്നില്ല. |
| वे तुमसे तंग आ गये हैं। | അദ്ദേഹം നിങ്ങളെക്കൊണ്ടു് വിഷമിച്ചിരിക്കുന്നു. |
| मैं एक ज़बरदस्त आदमी के पाले पड़ा हूँ। | ഞാൻ ഒരു ബലവാനായ മനുഷ്യന്റെ അധീനത്തിലായിട്ടുണ്ടു് |
| मैं कल सबेरे उनसे मुलाक़ात करूँगा। | ഞാൻ നാളെ രാവിലെ അദ്ദേഹത്തെ സന്ദർശിക്കും. |
| वह मुझसे वादा कर चुका है, अब रुपये देने मे इनकार नहीं कर सकता। | അയാൾ എന്നോടു് വാഗ്ദത്തം ചെയ്തുകഴിഞ്ഞിട്ടുണ്ടു്, ഇനി രൂപാ തരുന്നതിൽ വിസമ്മതിക്കുവാൻ സാധിക്കുകയില്ല. |
| मेरा दोस्त उस लड़की से बहुत ख़ुश है, वह ज़रूर उससे शादी करेगा। | എന്റെ സ്നേഹിതൻ ആ പെൺകുട്ടിയിൽ വളരെ സന്തുഷ്ടനാണു്, അദ്ദേഹം നിശ്ചയമായിട്ടും അവളെ വിവാഹം ചെയ്യും. |
| उसपर भरोसा मत रखो, वह बड़ा बेईमान है। | അവനെ വിശ്വസിക്കരുതു്, അവൻ വളരെ മര്യാദകെട്ടവൻ (അവിശ്വാസി) ആണു്. |
| तुम मुझ पर यह झूठा इलज़ाम मत लगाओ। | നിങ്ങൾ എന്നിൽ ഈ കള്ളമായ കുററം ചുമത്തരുതു്. |
| आप मुझपर नाराज़ न होइये। | താങ്കൾ എന്നോടു് ക്രുദ്ധനാകരുതെ. |
| आजकल मुझपर आपकी मेहर-बानी नहीं है। | ഇയ്യിടെ താങ്കൾക്കു് എന്നിൽ ദയയില്ല. |

| | |
|---|---|
| मुझे कुछ डर नहीं है, मैं अपना काम ख़ुद सँभाल लूँगा। | എനിക്ക് ഒട്ടും ഭയമില്ല, ഞാൻ എന്റെ ജോലി തന്നെത്താൻ സൂക്ഷിച്ചുകൊള്ളാം (നടത്തിക്കൊള്ളാം). |
| तुम ख़ुश रहो या नाख़ुश, उसे क्या परवाह है? | നിങ്ങൾ സന്തോഷമുള്ളവനോ, സന്തോഷമില്ലാത്തവനോ ആയിരുന്നുകൊള്ളൂ; അവന് എന്താണ് വകവെയ്ക്കാനുള്ളത്? |
| मुझे उनका पता याद नहीं। | എനിക്ക് അയാളുടെ മേൽവിലാസം ഓർമ്മയില്ല. |
| तुम्हारी बातें मुझे बिलकुल पसन्द नहीं। | നിങ്ങളുടെ വാക്കുകൾ എനിക്ക് ഒട്ടും ഇഷ്ടമില്ല. |
| आपको इतने रुपये कहाँ से मिले? | താങ്കൾക്ക് ഇത്രയും രൂപാ എവിടെനിന്നു കിട്ടി? |
| आजकल मैं बड़ी तकलीफ़ में हूँ, न मालूम ख़ुदा को क्या मंजूर है। | ഇപ്പോൾ ഞാൻ വലിയ കഷ്ടതയിലാകുന്നു, ഈശ്വരേച്ഛ എന്താകുന്നെന്ന് എനിക്ക് അറിയാൻ പാടില്ല. |
| वह आपकी बड़ी तारीफ़ करता है। | അവൻ താങ്കളെ വളരെ പ്രശംസിക്കുന്നു. |
| मेरी शिकायत उनसे मत करो। | എന്നെപ്പറ്റി അദ്ദേഹത്തോട് ആവലാതി പറയരുത്. |
| उसको मेरा पता मालूम नहीं है। | അവന് എന്റെ മേൽവിലാസം അറിഞ്ഞുകൂടാ. |

| | |
|---|---|
| मुझे हिन्दी अच्छी तरह मालूम है। | എനിക്കു് ഹിന്ദി നല്ലവണ്ണം അറിയാം (ഞാൻ ഹിന്ദി നല്ലപോലെ അറിയുന്നു). |
| तुमको क्या चाहिये ? | നിങ്ങൾക്കു് എന്തു വേണം ? |
| मुझे आपसे कुछ नहीं चाहिये। | എനിക്കു താങ്കളിൽനിന്നു് ഒന്നും വേണ്ടാ. |
| दोनों में से जो पसन्द हो, ले लो। | രണ്ടിലുംവെച്ചു് നിങ്ങൾക്കു് ഏതാണോ ഇഷ്ടമുള്ളതു് അതു് എടുത്തുകൊള്ളുക. |
| कल उसका भाई पेड़ पर से गिर पड़ा। | ഇന്നലെ അവന്റെ സഹോദരൻ മരത്തിൽനിന്നു് വീണു. |

---

## പാഠം 29.

### '**लगना**' എന്ന ക്രിയയുടെ ഭിന്നരീതിയിലുള്ള പ്രയോഗങ്ങൾ.

34. '**लगना**' ഹിന്ദിയിൽ വളരെ സാധാരണമായി ഉപയോഗിച്ചുവരുന്നു. അതിന്റെ ധാത്വർത്ഥം, സ്പർശിക്കുക, തട്ടുക എന്നാകുന്നു. എന്നാൽ ഈ അർത്ഥത്തിൽനിന്നുതന്നെ പല പ്രയോഗങ്ങളും ഉണ്ടായിട്ടുണ്ടു്. അവയ്ക്കെല്ലാം ഭിന്നഭിന്ന രീതിയിലുള്ള അർത്ഥങ്ങളുമുണ്ടു്, അവയിൽ ചിലതു് താഴെ ചേർക്കുന്നു.

കുറിപ്പു് :—'**लगना**' എന്നതിന്റെ സകർമ്മകം '**लगाना**' എന്നാകുന്നു.

(എ) കേവലം സ്പർശം മാത്രം :—

| | |
|---|---|
| **किनारे लगना ।** | കരയടുക്കുക (കരയ്ക്കെത്തിച്ചേരുക). |
| **गले लगना ।** | മാറോടണയുക. |
| **दिल लगना ।** | സ്നേഹം തോന്നുക (മനസ്സുവരിക). |
| **कान लगाना ।** | ചെവികൊടുക്കുക (ശ്രദ്ധിക്കുക). |
| **दोस्ती लगाना ।** | സ്നേഹിക്കുക (സ്നേഹമുറപ്പിക്കുക). |
| **दरवाज़ा लगाना ।** | വാതലടക്കുക. |
| **टकटकी लगाना ।** | നിർന്നിമേഷമായി നോക്കുക (കണ്ണിമയ്ക്കാതെ നോക്കുക). |

(ബി) കഠിനമായ സ്പർശം —

| | |
|---|---|
| **चोट लगना ।** | മുറിവേല്ക്കുക. |
| **गोली लगना ।** | വെടിയേല്ക്കുക (വെടിയുണ്ട കൊള്ളുക). |
| **बात लगना ।** | വാക്കു് തൊടുക (വാക്കേല്ക്കുക). |
| **ठोकर लगना ।** | തട്ടേല്ക്കുക. |

(സി) സമീപതാം :—

| | |
|---|---|
| **उसका घर पाठशाला में लगा है ।** | അവന്റെ വീടു് സ്കൂളിനടുത്താണു്. |

(ഡി) ചില നാമവിശേഷണങ്ങളോടു് ചേരുമ്പോൾ 'മനോവികാരം' അഥവാ 'രുചി' യെ സൂചിപ്പിക്കുന്നു.

| | |
|---|---|
| **अच्छा लगना ।** | നന്നായി തോന്നുക (രസിക്കുക). |
| **बुरा लगना ।** | ചീത്തയായി തോന്നുക (രസിക്കാതിരിക്കുക). |
| **मीठा लगना ।** | മധുരമായി തോന്നുക (രുചി തോന്നുക). |

(ഇ) ഏർപ്പെടുക എന്ന അർത്ഥത്തിൽ :—

| | |
|---|---|
| **काम में लगना ।** | ജോലിയിൽ ഏർപ്പെടുക. |

पढ़ने में लगना । പഠിത്തത്തിൽ ഏൎപ്പെടുക. (വായനയിൽ ഏൎപ്പെടുക).

(എഫ്) ക്രിയാൎത്ഥകസംജ്ഞകളോടു ചേരുമ്പോൾ അതിനു 'തുടങ്ങുക' എന്നൎത്ഥം വരുന്നു. (നിയമം 58 [5] നോക്കുക).

खाने लगना । ഉണ്ണാൻ തുടങ്ങുക.

(ജി) 'ചുമത്തുക' എന്ന അൎത്ഥത്തിൽ :—

दोष लगाना । കുററം ചുമത്തുക.

पाप लगाना । പാപം ചുമത്തുക (പാപമാരോപിക്കുക).

(എച്ച്) ബാക്കിയുള്ള പ്രയോഗങ്ങൾ :—

| | | | |
|---|---|---|---|
| प्यास लगना | ദാഹിക്കുക | भूख लगना | വിശക്കുക, വിശപ്പു തോന്നുക |
| ढेर लगाना | കൂട്ടം ആക്കുക | छाता लगाना | കുട പിടിക്കുക |
| हिसाब लगाना | കണക്കുകൂട്ടുക | पता लगाना | വിവരം അറിയുക |
| ज़ोर लगाना | ബലം പ്രയോഗിക്കുക | बाज़ार लगाना | അങ്ങാടി തുറക്കുക (അങ്ങാടിയിൽ വ്യാപാരം ആരംഭിക്കുക) |
| भीड़ लगना | കൂട്ടംകൂടുക (തിരക്കുകൂടുക) | रंग लगाना | നിറം പിടിപ്പിക്കുക |
| ताला लगाना | താഴുകൊണ്ടു പൂട്ടുക | आग लगाना | തീ കൊളുത്തുക |
| तेल लगाना | എണ്ണതേയ്ക്കുക | कपड़ लगाना | വസ്ത്രം ധരിക്കുക |
| दाम लगाना | വില നിൎണ്ണയിക്കുക | मतलब लगाना | സാരം മനസ്സിലാക്കുക (അൎത്ഥം കണ്ടുപിടിക്കുക) |
| काम लगना | ജോലിയാരംഭിക്കുക | | |

(ഐ) സംബന്ധത്തെ സൂചിപ്പിക്കുവാൻ :—

चाचा लगना । അച്ഛന്റെ സഹോദരനായിരിക്കുക.

| | | | |
|---|---|---|---|
| चपत | അടി | दिल | മനസ്സ് |
| तीर | അമ്പ്, | धनुष | വില്ല് |
| चोट | (സ്ത്രീ) മുറിവ് | पेट | വയറ് |
| भूख | (സ്ത്രീ) വിശപ്പ് | प्यास | (സ്ത്രീ) ദാഹം |
| हिसाब | കണക്ക് | छाता | കുട |
| आग | (സ്ത്രീ) തീ | भीड़ | (സ്ത്രീ) തിരക്ക്, ആൾക്കൂട്ടം |
| उठाना | എടുക്കുക, പൊക്കുക | नाक | (സ്ത്രീ) മൂക്ക് |
| गाल | കവിൾ | धूप | (സ്ത്രീ) വെയിൽ |

| | |
|---|---|
| मुझे देखते ही उन्होंने गले लगा लिया। | കണ്ട ഉടനെ അദ്ദേഹം എന്നെ മാറോടണച്ചു. |
| वह लड़का खूब दिल लगाकर पढ़ता है। | ആ കുട്ടി നല്ലവണ്ണം മനസ്സുവെച്ച് പഠിക്കുന്നു. |
| मेरी बातें उनको तीर की तरह लगीं। | എന്റെ വാക്കുകൾ അദ്ദേഹത്തിന് അമ്പുപോലെ തറച്ചു. |
| तुम्हें यह चोट कहाँ लगी? | ഈ മുറിവ് നിങ്ങൾക്ക് എവിടെ നിന്നു പററി? |
| मेरा घर उसके घर से लगा है। | എന്റെ വീട് അവന്റെ വീട്ടിനടുത്താകുന്നു. |
| तुमको ये बातें बुरी क्यों लगती हैं? | നിങ്ങൾക്ക് ഈ സംഗതികൾ എന്താണ് ചീത്തയായി തോന്നുന്നത്? |
| तुम्हें कौन फल सबसे मीठा लगता है? | നിങ്ങൾക്ക് ഏതു പഴമാണ് എല്ലാററിലും വെച്ച് മധുരമുള്ളതായി തോന്നുന്നത്? |
| वह काम में लगा है, उसे तंग मत करो। | അവൻ ജോലിയിൽ ഏർപ്പെട്ടിരിക്കയാണ്, അവനെ ബുദ്ധിമുട്ടിക്കരുത് (ഉപദ്രവിക്കരുത്). |

| | |
|---|---|
| आप कब से यहाँ आने लगे हैं ? | താങ്കൾ എപ്പോൾ മുതല്ക്കാണ് ഇവിടെ വരാൻ തുടങ്ങിയതു്? |
| तुम यह दोष मुझ पर क्यों लगाते हो ? | നിങ്ങൾ എന്നിൽ ഈ കുററം എന്തിനാണ് ആരോപിക്കുന്നതു്? |
| मुझे बड़ी प्यास लगी है, थोड़ा पानी पिलाओ। | എനിക്കു് വളരെ ദാഹിക്കുന്നുണ്ടു്, കുറച്ചു വെള്ളം തരു. |
| मेरा पेट ठीक नहीं, आजकल मुझे भूख नहीं लगती। | എൻെറ വയററിനു സുഖമില്ല, ഈയ്യിടെ എനിക്കു് വിശക്കുന്നില്ല. |
| बड़ी धूप है, अपना छाता लगाओ। | വലിയ വെയിലാണ്, നിങ്ങളുടെ കുട പിടിക്കൂ. |
| आप कब तक हिसाब लगाते रहेंगे ? | താങ്കൾ എപ്പോൾവരെ കണക്കു കൂട്ടിക്കൊണ്ടിരിക്കും ? |
| क्या अभी तक उनका पता नहीं लगा ? | ഇതുവരെ അദ്ദേഹത്തെപ്പററി അറിവു കിട്ടിയില്ലേ ? |
| बहुत ज़ोर लगाने पर भी रावण धनुष को नहीं उठा सका। | വളരെ ശക്തി പ്രയോഗിച്ചിട്ടും രാവണനു് വില്ലു് എടുക്കാൻ കഴിഞ്ഞില്ല. |
| अभी बाज़ार नहीं लगा ? | ഇതുവരെ അങ്ങാടി തുറന്നില്ലേ ? |
| आपके घर के सामने इतनी भीड़ क्यों लगी है ? | താങ്കളുടെ വീട്ടിനു മുമ്പിൽ ഇത്രയും തിരക്കു കൂടിയിരിക്കുന്നതെന്തിനാണ് ? |
| कल उस गरीब के घर में आग लग गयी। | ഇന്നലെ ആ ദരിദ്രൻെറ വീട്ടിനു് തീ പിടിച്ചു. |

| | |
|---|---|
| मैंने इस वर्ष अपने बाग में आम के दस पेड़ लगवाये हैं। | ഞാൻ ഈ കൊല്ലം എന്റെ തോട്ടത്തിൽ പത്തു മാവ് നട്ടിട്ടുണ്ട്. |
| वे तुम्हारे कौन लगते हैं ? | അദ്ദേഹം നിങ്ങളുടെ ആരാകുന്നു? |
| वे मेरे साले लगते हैं। | അദ്ദേഹം എന്റെ ശ്യാലൻ (അളിയൻ) ആകുന്നു. |
| हे ईश्वर, मेरी नाव पार लगा दे। | ഹേ ഈശ്വരാ, എന്റെ വഞ്ചികരയ്ക്കടുപ്പിക്കണേ (എന്നെ ആപത്തിൽനിന്നു രക്ഷിച്ചാലും). |
| कल क्लास में मास्टर ने मेरे गाल पर दो चपत लगाये। | ഇന്നലെ ക്ലാസ്സിൽവെച്ചു മാസ്റ്റർ എന്റെ ചെകിട്ടത്തു് രണ്ടു് അടിച്ചു. |

---

## പാഠം 30.

### 'भर' होगा, चाहिए, എന്നിവയുടെ പ്രയോഗങ്ങൾ.

85. भर എന്നതു് പൂർണ്ണതയെ സൂചിപ്പിക്കാനായി ഉപയോഗിക്കപ്പെടുന്നു.

| | |
|---|---|
| ഉദാ :— पेट भर - भर पेट। | വയറുനിറയെ |
| दिन भर - भर दिन। | പകൽ മുഴുവനും (ദിവസം മുഴുവനും). |
| घर भर। | വീടു് മുഴുവനും. |
| गाँव भर। | ഗ്രാമം മുഴുവനും. |
| मुट्ठी भर। | ഒരു പിടി നിറച്ചു്. |

| | |
|---|---|
| **ज़िन्दगी भर।** | ജീവിതം മുഴുവനും. |
| **घंटे भर।** | ഒരു മണിക്കൂർ മുഴുവനും. |

86. **'होगा'** എന്നതിൻെറ പ്രയോഗം :—

**'होगा'** എന്നതു് സാധാരണയായി 'ഉണ്ടായിരിക്കും, ആയിരിക്കും' എന്നതിനെ സൂചിപ്പിക്കുവാനായി ഉപയോഗിക്കപ്പെടുന്നു.

| | |
|---|---|
| ഉദാ :— **वह घर में होगा।** | അവൻ വീട്ടിൽ ഉണ്ടായിരിക്കും. |
| **वही होगी।** | അവൾ തന്നെ ആയിരിക്കും. |
| **कोई कारण होगा।** | എന്തെങ്കിലും കാരണം ഉണ്ടായിരിക്കും. |
| **वह गरीब होगी।** | അവൾ ദരിദ്രയായിരിക്കും. |

മറുപടിയിലും അതേമാതിരി തന്നെ ദൃഢതയെ കാണിക്കുവാനായി ഉപയോഗിക്കാറുണ്ടു്. **वे घर में होंगे?** അദ്ദേഹം വീട്ടിലുണ്ടായിരിക്കുമോ ? **होंगे** ഉണ്ടായിരിക്കും.

87. **'चाहिए'** എന്നതിൻെറ പ്രയോഗങ്ങൾ :—

66-ാമത്തെ നിയമത്തിൽ വിവരിച്ചതിനു പുറമെ **चाहिए** എന്നതു് 'ആവശ്യമുണ്ടു്' എന്നതിനെ സൂചിപ്പിക്കാനായി ഉപയോഗിക്കപ്പെടുന്നു. **'चाहिए'** യുടെ കർത്താവു് സദാ ചതുർത്ഥിയിൽ ആയിരിക്കും.

| | |
|---|---|
| ഉദാ :— **आपको क्या चाहिए?** | താങ്കൾക്കു് എന്തു് വേണം? (താങ്കൾ എന്തു് ആവശ്യപ്പെടുന്നു.) |
| **मुझे थोड़ा पानी चाहिए।** | എനിക്കു് കുറച്ചു് വെള്ളം വേണം. |
| **उसको कुछ आम चाहिए।** | അവനു് കുറച്ചു മാങ്ങ വേണം. |

കുറിപ്പ്:—ഹിന്ദിയിൽ 'चाहिए' എന്നതിന്റെ പ്രയോഗം ദക്ഷിണഭാരതത്തിലുള്ള ഭാഷകളിലെ അതിന്റെ പര്യായശബ്ദങ്ങളോട് യോജിക്കുന്നു.

88. **बिना** - കൂടാതെ, എന്നതിന്റെ പ്രയോഗം :—

| | | | |
|---|---|---|---|
| **खाये बिना** | അഥവാ | **बिना खाये** | ഉണ്ണാതെ, തിന്നാതെ |
| **गये बिना** | ,, | **बिना गये** | പോകാതെ |
| **पढ़े बिना** | ,, | **बिना पढ़े** | പഠിക്കാതെ, വായിക്കാതെ |
| **कहे बिना** | ,, | **बिना कहे** | പറയാതെ |

89. **थोड़े ही** എന്നു് ഒരു വാചകത്തിലുപയോഗിക്കുമ്പോൾ അതിനു് മലയാളത്തിലെ 'ദുർല്ലഭമായി' 'ദുസ്സാദ്ധ്യമായി' എന്നുള്ള അർത്ഥം വരുന്നു.

ഉദാ :— **मैं थोड़े ही जाता हूँ।** ഞാൻ സാധാരണയായി പോകാറില്ല (ഞാൻ പോകുന്നില്ല).

**मैंने थोड़े ही यह काम किया है।** ഞാൻ ഈ വേല ചെയ്തിട്ടില്ല.

**मैं थोड़े ही तुम्हें पहचानता हूँ।** ഞാൻ നിങ്ങളെ തിരിച്ചറിയുന്നില്ല.

90. '**सा**' എന്നതിന്റെ പ്രയോഗം :—

'**सा**' എന്നതു് നാമവിശേഷണങ്ങളോടു ചേരുന്ന ഒരു പ്രത്യയം (Suffix) ആകുന്നു. ഇതു നാമത്തിന്റെ ലിംഗവചനങ്ങളനുസരിച്ചു് **से** എന്നും, **सी** എന്നും ആയി മാറുന്നു.

(1) '**सा**' സാമ്യതയെ സൂചിപ്പിക്കുന്നു (മലയാളത്തിലെ 'പോലെ' എന്നതുപോലെ ഉപയോഗിക്കുന്നു).

| | |
|---|---|
| ഉദാ :— वह राम सा है। | അവൻ രാമനെപ്പോലെ ആകുന്നു. |
| वह गोविन्द सा दीखता है। | അവൻ ഗോവിന്ദനെപ്പോലെ തോന്നുന്നു (കാണപ്പെടുന്നു). |
| काली सी लड़की। | കറുത്ത പെൺകുട്ടി. |
| गोरा सा चेहरा। | വെളുത്ത മുഖം (സുന്ദരമായ മുഖം). |
| राम की सी उसकी सूरत है। | രാമന്റേതുപോലെയാണ് അവന്റെ ആകൃതി. |

(2) **बहुत, बड़ा, छोटा, कौन, थोड़ी** ഇവയുടെ കൂടെ ഉപയോഗിക്കുമ്പോൾ അതിന് വിശേഷമായ യാതൊരർത്ഥവുമില്ല അതു് സാധാരണമായ ഒരു പ്രയോഗമാകുന്നു.

| | |
|---|---|
| ഉദാ :— बहुत सा रुपया। | വളരെ ഉറുപ്പിക. |
| छोटा सा लड़का। | ചെറിയ കുട്ടി. |
| थोड़ी सी चीनी। | കുറച്ചു് പഞ്ചസാര. |
| कौन सा आदमी? | ഏതു മനുഷ്യൻ ? |

(3) ഭൂതകാലത്തിൽ '**सा**' എന്നു് ചേർക്കുമ്പോൾ 'പോലെ' 'തോന്നുന്നു' മുതലായ അർത്ഥങ്ങൾ പ്രകടമാകുന്നു.

| | |
|---|---|
| ഉദാ :— मैंने उसको कहीं देखा सा है। | ഞാൻ അവനെ എവിടെയോ കണ്ടതുപോലെ തോന്നുന്നു. |
| मैंने यह गीत कहीं सुना सा है। | ഞാൻ ഈ പാട്ടു് എവിടെയോ കേട്ടിട്ടുള്ളതുപോലെ തോന്നുന്നു. |

'**न**' '**या**' ഇവയുടെ പ്രയോഗങ്ങൾ :—

91. '**न**' യുടെ സാധാരണ നിഷേധാർത്ഥത്തിലുള്ള പ്രയോഗത്തിനു് പുറമെ വേറൊരു പ്രയോഗംകൂടിയുണ്ടു്. അതു്

മലയാളത്തിലെ 'ഇല്ലേ ?', 'അല്ലേ ?' എന്ന പ്രശ്നാർത്ഥത്തിലുള്ള വാക്കുകൾക്ക് പകരം ഉപയോഗിക്കുന്നു.

ഉദാ :— **तुम घर जाते हो न ?** നിങ്ങൾ വീട്ടിലേയ്ക്കു് പോകുകയാണു് അല്ലേ ?

**यह किताब उसकी है न ?** ഈ പുസ്തകം അവൻെറയാണു അല്ലേ ?

**तुम्हीं हो न ?** നിങ്ങൾ തന്നെയല്ലേ ?

'**न...न**' എന്നതു് മലയാളത്തിലെ 'ഓ' എന്നതിനുപകരവും ഉപയോഗിക്കപ്പെടുന്നു.

ഉദാ :— **न उसके पास रुपये हैं न कपड़े हैं।** അവൻെറ പക്കൽ രൂപയോ വസ്ത്രങ്ങളോ ഇല്ല.

'**या...या**' ഒന്നുകിൽ, അല്ലെങ്കിൽ, എന്നതിനുപകരം ഉപയോഗിക്കുന്നു.

ഉദാ :— **या तुम बोलो या मुझे बोलने दो।** ഒന്നുകിൽ നിങ്ങൾ സംസാരിക്കുക, അല്ലെങ്കിൽ എന്നെ സംസാരിക്കാനനുവദിക്കുക.

92. '**है**' എന്നതിൻെറയും, '**होता है**' എന്നതിൻെയും വ്യത്യാസം.

(1) ഭിന്നവും പ്രത്യേകവുമായ ഒരു നിലയെ കാണിക്കാൻ **है** ഉപയോഗിക്കപ്പെടുന്നു.

ഉദാ :— **यह आदमी अन्धा है।** ആ മനുഷ്യൻ കുരുടനാകുന്നു.

**यह कौआ काला है।** ഈ കാക്ക കറുത്തതാകുന്നു.

**यह स्याही काली है।** ഈ മഷി കറുത്തതാകുന്നു.

(2) 'होता है' എന്നുള്ളതു് ഒരു പ്രകൃതിനിയമത്തേയോ സർവ്വസമ്മതമായ ഒരു വാസ്തവത്തേയോ സൂചിപ്പിക്കുന്നു.

ഉദാ :— कौवे काले होते हैं । കാക്കകൾ കറുത്തവയാകുന്നു.
आदमी के दो पैर होते हैं । മനുഷ്യനു് രണ്ടു് കാലുകൾ ഉണ്ടു്.
पत्थर कड़ा होता है । കല്ലു് കട്ടിയുള്ളതാകുന്നു.

(ബി) ഒരു പ്രവൃത്തിയുടെ ആവർത്തനത്തെ കാണിക്കുന്നു.

ഉദാ :— इस घर में रोज़ नाच होता है । ഈ വീട്ടിൽ ദിവസേന നൃത്തം നടക്കുന്നു (ഉണ്ടാകുന്നു).

(സി) സംബന്ധം സൂചിപ്പിക്കുന്നു.

ഉദാ :— जानकी तुम्हारी कौन होती है ? ജാനകി നിങ്ങളുടെ ആരാകുന്നു.
वह मेरी चाची होती है । അവൾ എൻെറ അമ്മാവി ആകുന്നു.

'कि' എന്നതിൻെറ ശൈലിപ്രയോഗങ്ങൾ.

93. 'कि' എന്നതിൻെറ പ്രയോഗം ഒരു സംയോജക അവ്യയമായി 12-ാം പാഠത്തിൽ കാണിച്ചിട്ടുണ്ടു്. ഇതു് 'ഓ' അഥവാ, എന്ന അർത്ഥത്തിൽ ഒരു ശൈലിയായി പ്രയോഗിക്കാറുണ്ടു്.

ഉദാ :— तुम जाओगे कि नहीं ? നിങ്ങൾ പോകുമോ ഇല്ലയോ?
तुम दिल्ली जाओगे कि कलकत्ते ? നിങ്ങൾ ഡൽഹിക്കു പോകുമോ, അതോ കല്ക്കത്തയ്ക്കു പോകുമോ ?
है कि नहीं ? ഉണ്ടു് ഇല്ലേ? (ആണു് അല്ലേ ?)

## 'जो' എന്നതിൻെറ പ്രയോഗങ്ങൾ.

94. 'जो' എന്നതു് ഒരു സംബന്ധസവ്വനാമമായിട്ടും, സംയോജക അവ്യയമായിട്ടും ഉപയോഗിക്കപ്പെടുന്നു.

(1) സംബന്ധസവ്വനാമം :—

| | |
|---|---|
| **जो आदमी यहाँ रहता है वह मेरा बड़ा दोस्त है।** | ഏതൊരു മനുഷ്യൻ ഇവിടെ താമസിക്കുന്നുവോ, അയാൾ എൻെറ ഒരു വലിയ സ്നേഹിതനാകുന്നു. (ഇവിടെ താമസിക്കുന്ന ആൾ എൻെറ ഒരു വലിയ സ്നേഹിതനാകുന്നു). |
| **तुम जो कहो।** | നിങ്ങൾ യാതൊന്നു് (എന്തു) പറയുന്നുവോ. |

(പാഠം 10 നോക്കുക.)

| | |
|---|---|
| **अच्छा हुआ जो तुम आ गये।** | നിങ്ങൾ വന്നതു് നന്നായി. |
| **तुम कहाँ थे जो उसको आते नहीं देखा ?** | അവൻ വരുന്നതു് കാണാത്തതു് നിങ്ങൾ എവിടെയായിരുന്നതുകൊണ്ടാണു് ? |

(2) 'എങ്കിൽ' എന്ന അത്ഥത്തിൽ :—

| | |
|---|---|
| **जो तुम अच्छा बनना चाहते हो तो अच्छे लोगों के साथ रहो।** | നിങ്ങൾ നല്ലവനായിത്തീരുവാനാഗ്രഹിക്കുന്നുവെങ്കിൽ നല്ല ആളുകളുടെ കൂടെ താമസിക്കുക. |

| | | | |
|---|---|---|---|
| **गोरा** | വെളുത്ത, സുന്ദരമായ | **सफ़ेद** | വെളുത്ത |
| **भोला** | നിഷ്കളങ്കമായ | **काला** | കറുത്ത |
| **चेहरा** | മുഖം | **नारियल** | നാളികേരം |

| | | | |
|---|---|---|---|
| पैर | കാല് | बदन | ശരീരം |
| जूता | ചെരിപ്പ് | आराम | സുഖം, വിശ്രമം |
| बालक | കുട്ടി | सत्य | സത്യം |
| घूमना | തിരിയുക | इन्तज़ारी करना | പ്രതീക്ഷിക്കുക |
| थकना | ക്ഷീണിക്കുക | | |

**दुखना** വേദനിക്കുക

| | |
|---|---|
| हिन्दुस्तान में कई लोगों को दिन भर काम करने पर भी पेट भर खाना नहीं मिलता। | ഹിന്ദുസ്ഥാനത്തിൽ ദിവസം മുഴുവനും ജോലിചെയ്തിട്ടുകൂടി അനവധി ആളുകൾക്ക് വയറുനിറയെ ഭക്ഷണം ലഭിക്കുന്നില്ല. |
| तुम्हें कोई काम नहीं है कि तुम दिन भर इधर उधर घूमा करते हो? | ദിവസം മുഴുവൻ അങ്ങുമിങ്ങും ചുററി നടക്കത്തക്കവണ്ണം നിങ്ങൾക്കു യാതൊരു ജോലിയുമില്ലേ? |
| उसके घर भर के लोग बीमार हैं। | അവൻെറ വീട്ടിലുള്ളവരെല്ലാം രോഗികളാണ്. |
| घंटे भर से मैं तुम्हारी इन्तज़ारी कर रहा हूँ। | ഒരു മണിക്കൂർ നേരമായിട്ട് ഞാൻ നിങ്ങളെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയാകുന്നു. |
| अब बहुत देर हो गयी, तुम रात होने से पहले घर नहीं पहुँच पाओगे। | ഇപ്പോൾ വളരെ നേരമായി (താമസമായി) നിങ്ങൾക്ക് രാത്രിയാകുന്നതിനുമുമ്പായി വീട്ടിൽ എത്താൻ സാധിക്കുകയില്ല. |
| वे ठीक मेरे भाई से हैं। | അദ്ദേഹം ശരിക്ക് എൻെറ സഹോദരനെപ്പോലെയാകുന്നു. |

| | |
|---|---|
| वह शेर सा गरजता है। | അവൻ സിംഹത്തെപ്പോലെ ഗർജ്ജിക്കുന്നു. |
| उसका गोरा सा चेहरा बड़ा सुन्दर मालूम होता है। | അവന്റെ വെളുത്ത മുഖം വളരെ സുന്ദരമായി തോന്നുന്നു. |
| उसका भोला सा चेहरा देखकर मन ख़ुश हो जाता है। | അവന്റെ നിഷ്കളങ്കമായ മുഖം കണ്ടിട്ട് മനസ്സു പ്രസന്നമായിത്തീരുന്നു. |
| यह क़लम मेरी सी है। | ഈ തൂവൽ (പേന) എന്റേതുപോലെയാകുന്നു. |
| वे मेरे मामा होते हैं। | അദ്ദേഹം എന്റെ അമ്മാവനാകുന്നു. |
| उनके पास बहुत से रुपये हैं। | അദ്ദേഹത്തിന്റെ പക്കൽ വളരെ രൂപയുണ്ട്. |
| वह कौन सा आदमी है जो रोज़ आपके घर आता है? | ദിവസവും താങ്കളുടെ വീട്ടിൽവരുന്ന ആ മനുഷ്യൻ ആരാണ്? |
| तुम आज सिनिमा देखने जाओगे न? | നിങ്ങൾ ഇന്നു സിനിമ കാണാൻ പോകുകയില്ലേ? |
| कल सभा में आप भी बोले थे न? | ഇന്നലെ സഭയിൽ താങ്കളും സംസാരിച്ചിരുന്നു ഇല്ലേ? |
| आप अभी निकल रहे हैं न? | താങ്കൾ ഇപ്പോൾതന്നേ പുറപ്പെടുകയാണല്ലേ? |
| न वह समझ सकता है, न समझा सकता है। | അവന് ഗ്രഹിക്കാനോ, ഗ്രഹിപ്പിക്കാനോ കഴികയില്ല. |

| | |
|---|---|
| यह नारियल का पेड़ है। | ഇതു് തെങ്ങാകുന്നു. |
| यहाँ नारियल के पेड़ बहुत होते हैं। | ഇവിടെ തെങ്ങുകൾ ധാരാളമുണ്ടു്. |
| दूध सफ़ेद होता है। | പാലു് വെളുത്തതാകുന്നു. |
| न उसके पैर में जूता है न बदन पर कोई कपड़ा, वह किसी गरीब का बालक होगा। | അവന്റെ കാലിൽ ചെരിപ്പോ, ശരീരത്തിൽ വസ്ത്രമോ ഇല്ല, അവൻ വല്ല ദരിദ്രന്റേയും കുട്ടിയായിരിക്കും. |
| उसके बराबर कोई दूसरा विद्वान न होगा। | അവനെപ്പോലെ വിദ്വാൻ വേറെ ആരുമില്ലായിരിക്കും. |
| उनके पास रुपये होंगे, पर वे देंगे नहीं। | അദ്ദേഹത്തിന്റെ പക്കൽ രൂപാ ഉണ്ടായിരിക്കും, എന്നാൽ അദ്ദേഹം തരികയില്ല. |
| सत्य से बढ़कर दूसरा धर्म न होगा। | സത്യത്തെക്കാൾ കൂടുതലായിട്ടു് വേറെ ധർമ്മമുണ്ടായിരിക്കയില്ല. |
| आप यहाँ क्यों आये, आपको क्या चाहिए? | താങ്കൾ ഇവിടെ എന്തിനു വന്നു, താങ്കൾക്കു് എന്തു വേണം ? |
| मुझे आपके दर्शन के सिवा दूसरा कुछ नहीं चाहिए। | എനിക്കു് താങ്കളുടെ ദർശനമല്ലാതെ വേറെ ഒന്നും വേണ്ട. |
| गरीब को रुपये चाहिए और अमीर को आराम। | ദരിദ്രനു രൂപ വേണം, ധനവാനു സുഖവും. |
| गांधीजी बिना खाये बहुत दिन तक रह सकते थे। | ഗാന്ധിജിക്കു് ഭക്ഷണം കഴിക്കാതെ വളരെ ദിവസംവരെ ഇരിക്കാൻ കഴിഞ്ഞിരുന്നു. |

| | |
|---|---|
| उसके आये बिना मैं नहीं रवाना हो सकूँगा। | അവൻ വരാതെ എനിക്ക് പുറപ്പെടുവാൻ കഴികയില്ല. |
| मैं थोड़े ही तुम्हारी बात मानूँगा। | ഞാൻ നിങ്ങളുടെ വാക്കിനെ മാനിക്കയില്ല (സമ്മതിക്കയില്ല). |
| जानकी थोड़े ही तुम्हारे साथ जायगी। | ജാനകി നിങ്ങളുടെ കൂടെ പോകുകയില്ല. |
| जो सोचा था वही हुआ। | വിചാരിച്ചതുതന്നെ സംഭവിച്ചു. |
| जो तुम ऊटी जाना चाहते हो तो कुछ गरम कपड़े बनवा लो। | നിങ്ങൾ ഊട്ടിക്ക് പോകാനാഗ്രഹിക്കുന്നുവെങ്കിൽ കുറച്ച് ചൂടുള്ള തുണികൾ ഉണ്ടാക്കിക്കുക. |
| जो तुम धन कमाना चाहते हो तो व्यापार करो। | നിങ്ങൾ പണം സമ്പാദിക്കാനാഗ്രഹിക്കുന്നുവെങ്കിൽ കച്ചവടം ചെയ്യുവിൻ. |

---

## പാഠം 31.

### 'तो', 'सही' ഇവയുടെ പ്രയോഗങ്ങൾ.

95. 'तो' എന്നതു് സാധാരണമായി എങ്കിൽ, എന്ന അർത്ഥത്തിൽ ഉപയോഗിക്കപ്പെടുന്നു. (നിയമം 52 [3] നോക്കുക) എന്നാൽ ചിലപ്പോൾ ദൃഢതയെ സൂചിപ്പിക്കാനായിട്ടും ഉപയോഗിക്കാറുണ്ടു്. ഇതിന്റെ ശരിയായ ഉപയോഗത്തിനുള്ള നിയമങ്ങൾ ഉണ്ടാക്കുന്നതു് വിഷമമായ കാര്യമാണു്. താഴെ പറയുന്ന വാചകങ്ങൾകൊണ്ടു് അതിന്റെ വിവിധമായ ഉപയോഗങ്ങൾ സ്പഷ്ടമാകുന്നതാണു്.

'तो' വളരെ അപൂർവ്വമായേ ഒരു വാചകത്തിന്റെ അവസാനത്തിൽ ഉപയോഗിക്കപ്പെടുന്നുള്ളൂ. എന്നാൽ അപ്രകാരം അതു്

ഉപയോഗിക്കപ്പെടുമ്പോൾ അതു് എല്ലായ്പ്പോഴും '**सही**' യാൽ പിൻതുടരപ്പെടുന്നു. '**सही**' എന്നതിന്റെ ധാതുവർത്ഥം 'ശരിയായ്' എന്നാകുന്നു. എന്നാൽ '**तो**' എന്നതിനോടുകൂടെ ഉപയോഗിക്കപ്പെടുമ്പോൾ അതിനു് 'തീർച്ചയായും' എന്നർത്ഥം വരുന്നു.

| | | | |
|---|---|---|---|
| **सौंपना** | ഭരമേല്പിക്കുക | **पैदल** | കാൽനടയായി |
| **एतराज करना** | തടയുക, നിഷേധിക്കുക, വിരോധം പറയുക | **शायद** | ഒരുപക്ഷേ |
| | | **न्याय** | ന്യായം |

**सड़ा** ചീഞ്ഞ.

| | |
|---|---|
| **हाँ तो।** | ഉവ്വ്, തീർച്ചയായും. |
| **नहीं तो।** | തീർച്ചയായും ഇല്ല (അല്ല), |
| **बात तो यही है।** | കാര്യം (സംഗതി) തീർച്ചയായും ഇതുതന്നെ. |
| **जानता तो हूँ।** | ഞാൻ അറിയുന്നു (തന്നെ) ഉണ്ടു്. |
| **वह छोटा तो है।** | അതു് ചെറിയതു് (തന്നെ) ആണു്. |
| **मैं भी तो आदमी हूँ।** | ഞാനും ഒരു മനുഷ്യൻ (തന്നെ) ആണു്. |
| **वह भी तो मेरा लड़का है।** | അവനും എന്റെ മകൻ (തന്നെ) ആകുന്നു. |
| **तुम तो थे आगे और मैं था पीछे।** | നിങ്ങൾ മുമ്പിൽ (തന്നെ) ആയിരുന്നു. ഞാൻ പുറകേയും ഉണ്ടായിരുന്നു. |
| **पहले अपने को तो देखो।** | ആദ്യമായി അവനവനെ (തന്നെ) നോക്കുവിൻ. |

तुम बिलकुल बेकसूर तो नहीं हो।

നിങ്ങൾ തീരെ നിരപരാധി (തീർച്ചയായും) അല്ലല്ലോ?

आज नहीं तो, कल हम करेंगे।

ഇന്നല്ലെങ്കിൽ നാളെ നമുക്ക് ചെയ്യാം.

तुमने यह काम मुझे सौंपा था, नहीं तो मैं वहाँ क्यों जाता?

നിങ്ങൾ ആ കാര്യം എന്നെ ഏല്പിച്ചിരുന്നു. അല്ലെങ്കിൽ ഞാൻ അവിടെ എന്തിനു പോകുമായിരുന്നു?

उसकी गाड़ी समय पर पहुँच गयी, नहीं तो मैं पैदल ही जाने को तैयार था।

അദ്ദേഹത്തിന്റെ വണ്ടി സമയത്തിന് എത്തി, അല്ലെങ്കിൽ ഞാൻ കാൽനടയായി പോകാൻ തയ്യാറായിരുന്നു.

न तो तुम खुद जाते हो, न मुझे जाने देते हो।

നിങ്ങൾ തന്നെത്താൻ പോകുന്നതുമില്ല, എന്നെ പോകാനനുവദിക്കുന്നതുമില്ല.

न तो उसने मेरे रुपये दिये, न किताबें वापस कीं।

അവൻ എന്റെ രൂപ തരികയാകട്ടെ, പുസ്തകങ്ങൾ മടക്കിത്തരികയാകട്ടെ ചെയ്തില്ല.

तुम जानते तो हो।

നിങ്ങൾ (തന്നെ) അറിയുന്നുണ്ടല്ലോ?

आप जाते तो नहीं हैं?

താങ്കൾ പോകുന്നില്ല അല്ലേ?

आज छुट्टी तो नहीं है?

ഇന്ന് ഒഴിവുദിവസമല്ലല്ലോ?

यह बुरा तो नहीं है।

ഇതു ചീത്തയല്ലല്ലോ?

शायद वह चोर तो नहीं है?

പക്ഷേ അവൻ കള്ളനല്ലേ?

| | |
|---|---|
| जानता तो हूँ, पर कहूँगा नहीं। | എനിക്ക് അറിയാം (ഞാൻ അറിയുന്നു) പക്ഷേ പറയുകയില്ല. |
| जाऊँगा तो ज़रूर, लेकिन बोलूँगा नहीं। | ഞാൻ നിശ്ചയമായും പോകുക തന്നെ ചെയ്യും, പക്ഷേ സംസാരിക്കുകയില്ല. |
| वह छोटा तो है, लेकिन काफ़ी मज़बूत है। | അവൻ ചെറിയവൻ തന്നെയാണ്, എന്നാൽ വേണ്ടുവോളം ശക്തിയുള്ളവനാകുന്നു. |
| तुम तो वहाँ थे ही, फिर मुझे क्यों बुलाया ? | നിങ്ങൾ അവിടെ ഉണ്ടായിരുന്നല്ലോ, പിന്നെ എന്തിനാണ് എന്നെ വിളിച്ചത് ? |
| मैंने तुमसे कुछ रुपये तो लिये, पर अब न लूँगा। | ഞാൻ നിങ്ങളോട് കുറച്ചു രൂപ വാങ്ങിക്കുകതന്നെ ചെയ്തു, എന്നാൽ ഇനി വാങ്ങുകയില്ല. |
| यह काम भी तो मैंने ही किया, पर इस पर तो तुमने कुछ एतराज नहीं किया। | ഈ പ്രവൃത്തിയും ഞാൻ തന്നെയാണല്ലോ ചെയ്തത്, എന്നാൽ ഇതിൽ നിങ്ങൾ വിരോധം ഒന്നും പറഞ്ഞില്ലല്ലോ ? |
| तुम तो सब कुछ जानते हो, फिर मुझसे क्यों पूछते हो ? | നിങ്ങൾ എല്ലാം അറിയുന്നുണ്ടല്ലോ, പിന്നെ എന്തിനാണ് എന്നോട് ചോദിക്കുന്നത് ? |
| उन्होंने अच्छे २ फल तो अपने लिये रख लिये और सड़े सड़े मेरे पास भेज दिये। | അദ്ദേഹം നല്ല നല്ല പഴങ്ങൾ തനിക്കുവേണ്ടി വെയ്ക്കുകയും, ചീഞ്ഞ ചീഞ്ഞ പഴങ്ങൾ എന്റെ അടുക്കൽ അയച്ചു തരികയും ചെയ്തു. |

| | |
|---|---|
| वे अभी तक तो नहीं आये। | അവർ ഇതുവരെയും വന്നില്ല. |
| तब तो ऐसा नहीं हो सकता। | അപ്പോൾ അങ്ങിനെ സംഭവിക്കാൻ കഴികയില്ല. |
| वह तो अभी गया। | അവൻ ഇപ്പോഴാണ് പോയത്. |
| राम तो अभी आया है। | രാമൻ ഇപ്പോൾതന്നെ വന്നിട്ടുണ്ട്. |
| वह तो तुमको ज़रूर प्यार करेगी। | അവൾ നിങ്ങളെ നിശ്ചയമായും സ്നേഹിക്കും. |
| मैं तो वहाँ ज़रूर जाऊँगा। | ഞാൻ നിശ്ചയമായും അവിടെ പോകുകതന്നെ ചെയ്യും. |
| ईश्वर तो ज़रूर इसका न्याय करेगा। | ഈശ്വരൻ ഇതിന്റെ ന്യായം തീർച്ചയായിട്ടും ചെയ്യും. |
| बता तो वह कहाँ रहता है। | അവൻ എവിടെ താമസിക്കുന്നുവെന്ന് പറഞ്ഞുതരു. |
| कुछ देर के लिये पुस्तक तो लाना। | കുറച്ചു നേരത്തേയ്ക്ക് പുസ്തകം കൊണ്ടുവരു. |
| पढ़ो तो मैं देखूँ कि तुम कैसे पढ़ते हो। | വായിക്കു, നിങ്ങൾ എങ്ങിനെ വായിക്കുന്നുവെന്ന് ഞാൻ നോക്കട്ടെ. |
| सच पूछो तो मैं उसके बारे में कुछ नहीं जानता। | സത്യം പറയുന്നതായാൽ ഞാൻ അയാളെക്കുറിച്ച് ഒന്നും അറിയുന്നില്ല. |
| कहो तो वे क्या करते हैं ? | അദ്ദേഹം എന്ത് ചെയ്യുന്നുവെന്ന് ഒന്നു പറയു. |

| | |
|---|---|
| **तुम चाहो तो मैं अभी चला जाऊँ।** | നിങ്ങൾ ആഗ്രഹിക്കുന്നെങ്കിൽ ഞാൻ ഇപ്പോൾ തന്നെ പൊയ്ക്കളയാം. |
| **कहो तो सही तुमने क्या किया ?** | നിങ്ങൾ എന്തു ചെയ്തുവെന്ന് ഒന്നു പറയുകതന്നെ ചെയ്യു. |
| **तुम उनसे एक बार मिलो भी तो सही।** | നിങ്ങൾ അദ്ദേഹത്തെ ഒരു പ്രാവശ്യം കാണുകയെങ്കിലും ചെയ്യുകതന്നെ. |

---

## പാഠം 32.

### പരാവർത്തനരീതി.

**96.** ഹിന്ദിയിൽ പരാവർത്തനഭാഷണം ഇല്ല. സംഭാഷകന്റെ വാചകത്തെ **कि** (എന്ന്) എന്നു ചേർത്തു ആവർത്തിക്കുന്നു.

'അവൻ മദ്രാസിലേക്ക് പോകുമെന്ന് അവൻ പറഞ്ഞു'. എന്നും, 'ഞാൻ മദ്രാസിലേയ്ക്കു് പോകുമെന്ന് അവൻ പറഞ്ഞു' എന്നും ഉള്ളതിന് ഹിന്ദിയിൽ വ്യത്യാസമൊന്നുമില്ല : **उसने कहा कि मैं मद्रास जाऊँगा।**

### വാക്കുകളുടെ പുനരാവർത്തനം.

97. നമ്മുടെ ഭാഷകളിൽ നാമം, സർവ്വനാമം, നാമവിശേഷണം, ക്രിയാവിശേഷണം, ക്രിയ മുതലായവയുടെ പുനരാവർത്തനം സാധാരണമാണ്. ഈ ആവർത്തനശക്തി എല്ലാ ഭാഷകളിലും സമമാകുന്നു. ഇന്ത്യയിലെ ഏതു ഭാഷാപരിചിതന്മാർക്കും ഈ കാര്യത്തിൽ യാതൊരു ബുദ്ധിമുട്ടുമുണ്ടാകുന്നതല്ല. അതുകൊണ്ടു് പ്രത്യേക നിയമങ്ങളോ, വ്യാഖ്യാനങ്ങളോ ഇവിടെ കൊടുക്കുന്നില്ല.

എന്നാലും പ്രത്യേകിച്ചു് ഹിന്ദിയിലുള്ള ചില ഉദാഹരണങ്ങൾ താഴെ ചേക്കുന്നു.

കുറിപ്പു്:—ഒരു വാക്കിനു് ശേഷം 2 എന്ന അക്കമിട്ടാൽ ആയതു് ആ വാക്കിൻെറ പുനരാവൎത്തനത്തെ സൂചിപ്പിക്കുന്നു.

ഉദാ:—**अच्छे अच्छे** എന്നതിനു് പകരം **अच्छे २** എന്നു എഴുതാവുന്നതാണു്.

(1) നാമത്തിൻെറ പുനരാവൎത്തനം :—

**घर घर** വീട്ടുതോറും.
**द्वार द्वार** വാതിലുതോറും, പടിതോറും.
**घर के घर** വീട്ടുതോറും, വളരെ വീടുകൾ.
**झुण्ड के झुण्ड** കൂട്ടംകൂട്ടമായി.
**भीड़ के भीड़** കൂട്ടംകൂട്ടമായി.
**घर ही घर** അനവധി വീടുകൾ മാത്രം.
**फूल ही फूल** അനവധി പുഷ്പങ്ങൾതന്നെ.
**बात की बात में** ഒരു നിമിഷത്തിനുള്ളിൽ.

(2) നാമവിശേഷണങ്ങളുടെ പുനരാവൎത്തനം .—

**अच्छे अच्छे** നല്ല നല്ല.
**छोटे २** ചെറിയ ചെറിയ.
**मीठे मीठे** മധുരമുള്ള മധുരമുള്ള.
**कुछ कुछ** കുറേശ്ശെ (എന്തെങ്കിലും,
**(कुछ न कुछ)** വല്ലതും).

(3) സൎവ്വനാമപുനരാവൎത്തനം :—

**कोई कोई, कोई न कोई** ചിലർ, വല്ലവരും, ആരെങ്കിലും.
**किसी किसी को, किसी न किसी को** ചിലൎക്കു്, ആൎക്കെങ്കിലും.

सब कोई — എല്ലാവരും.
हर कोई, हर एक — ഓരോരുത്തരും.
जो कोई — ആരെങ്കിലും (ഏതൊരുവനെങ്കിലും.)
जो कुछ — എന്തെങ്കിലും.
सब के सब — എല്ലാവരും.
अपने आप, आप से — തന്നെത്താൻ (സ്വയം.)
आप, ख़ुद-ब-ख़ुद

(4) ക്രിയാവിശേഷണപുനരാവർത്തനം :—

जब-जब......तब तब — എപ്പോഴെപ്പോൾ...അപ്പോളപ്പോൾ.
ज्यों ज्यों......त्यों त्यों — ഏതേതുവിധം, എപ്രകാരം... ...അതാതുവിധം, അപ്രകാരം.
जहाँ जहाँ......वहाँ वहाँ (तहाँ तहाँ) — എവിടെവിടെ......അവിടവിടെ.
जब कभी — എപ്പോഴെങ്കിലും.
जहाँ कहीं — എവിടെയെങ്കിലും (വല്ലിടത്തും).
हर कहीं — എല്ലായിടത്തും.
कभी कभी, कभी न कभी — വല്ലപ്പോഴും (ചിലപ്പോൾ), (എപ്പോഴെങ്കിലും).
इधर उधर — അങ്ങുമിങ്ങും.
जैसे तैसे — ഒരുവിധത്തിൽ (ഒരു പ്രകാരത്തിൽ, അങ്ങിനെയിങ്ങിനെ, വല്ലവിധത്തിലും).

(5) ക്രിയാശബ്ദങ്ങളുടെ പുനരാവർത്തനം :—

खाते-खाते — തിന്നു് തിന്നു്.
पढ़ते-पढ़ते — വായിച്ചു് വായിച്ചു്.

| | |
|---|---|
| खा-खाकर | തിന്നു തിന്നു്. |
| देख-देखकर | നോക്കി നോക്കി (കണ്ടു കണ്ടു്). |

(6) ഭൂതകാലത്തിലുള്ള പുനരാവർത്തനം :—

| | |
|---|---|
| पका-पकाया | വേവിച്ചു, പാകംചെയ്തു. |
| बना-बनाया | തയ്യാർചെയ്തു. |
| बैठे-बैठाये | ഇരിക്കുന്നു. |

98. പര്യായവും പ്രാസസന്ധിയും.

(എ) बाल-बच्चे, लड़के- കുട്ടികൾ.
बाले

| | |
|---|---|
| घर-द्वार | വീടു്. |
| गली-कूचे | തെരുവുകൾ. |
| जान-पहचान | പരിചയം. |

(ബി) जान-बूझकर അറിഞ്ഞുകൊണ്ടു്(മനഃപൂർവ്വമായിട്ടു്).
समझ-बूझकर, പരീക്ഷിച്ചു നോക്കിയിട്ടു് (നോക്കി
देख-भाल कर യറിഞ്ഞിട്ടു്).

| | |
|---|---|
| सोच-समझ कर | നല്ലവണ്ണം ആലോചിച്ചിട്ടു്. |
| खाते-पीते | തിന്നുകൊണ്ടും, കുടിച്ചുകൊണ്ടും. |
| लड़ते-झगड़ते | കലഹിച്ചുകൊണ്ടു് |
| रोते-पीटते | കരഞ്ഞുകൊണ്ടു്. |
| मार-पीट | അടിപിടി. |

99. അനുകരണപദരൂപം.

| | |
|---|---|
| चहचहाना | ചിലയ്ക്കുക. |
| बड़बड़ाना | പിറുപിറുക്കുക. |
| थरथराना | കിടുകിടെ വിറയ്ക്കുക. |

| | |
|---|---|
| गरजना | ഗജ്ജിക്കുക. |
| भूँकना | കുരയ്ക്കുക. |

| | | | |
|---|---|---|---|
| हकीम, वैद्य | വൈദ്യൻ | रोगी बीमार | രോഗമുള്ളവൻ |
| नब्ज़ | (സ്ത്രീ) നാഡി, ഞരമ്പ് | हाल | സ്ഥിതി, വിവരം |
| भीख | (സ്ത്രീ) ഭിക്ഷ | भीड़ | ആൾക്കൂട്ടം |
| नज़र | (സ്ത്രീ) ദൃഷ്ടി | युद्ध, लड़ाई | യുദ്ധം |
| नौकर | ഭൃത്യൻ | अंधेरा | ഇരുട്ട് |
| रास्ता | വഴി | बादल | മേഘം [നാക്കുക |
| ठहरना | താമസിക്കുക | तय करना | തീർച്ചയാക്കുക, മുഴുവ |

| | |
|---|---|
| वह द्वार द्वार भीख माँगता फिरता है। | അവൻ വീട്ടുതോറും (പടിതോറും) ഭിക്ഷ യാചിച്ചുകൊണ്ടു് അലഞ്ഞു നടക്കുന്നു. |
| राम ने कहा कि मैं विभीषण को अवश्य लङ्का का राजा बनाऊँगा। | തീർച്ചയായും ഞാൻ വിഭീഷണനെ ലങ്കയിലെ രാജാവാക്കും എന്നു് രാമൻ പറഞ്ഞു. |
| वैद्य ने रोगी की नब्ज़ देखकर कहा कि आज रोगी का हाल ज़रा अच्छा है। | ഇന്നു് രോഗിയുടെ സ്ഥിതി അല്പം നല്ലതാണെന്നു് വൈദ്യൻ രോഗിയുടെ നാഡി പരിശോധിച്ചിട്ടു് പറഞ്ഞു. |
| यहाँ भीड़ के भीड़ आदमी क्यों खड़े हैं? | ഇവിടെ കൂട്ടംകൂട്ടമായി ആളുകൾ എന്തിനു് നില്ക്കുന്നു ? |
| इस बाग में फूल ही फूल देख पड़ते हैं। | ഈ തോട്ടത്തിൽ പുഷ്പങ്ങൾ മാത്രമേ കാണുന്നുള്ളു. |

| | |
|---|---|
| बात की बात में वह हवाई जहाज़ नज़र से बाहर हो गया। | ക്ഷണനേരത്തിനുള്ളിൽ ആ ആകാശവിമാനം ദൃഷ്ടിയിൽനിന്നു മറഞ്ഞുപോയി. |
| वह हमेशा छोटे छोटे कामों में लगा रहता है। | അവൻ സദാ ചെറിയ ചെറിയ പ്രവൃത്തികളിൽ ഏർപ്പെട്ടിരിക്കുന്നു. |
| कोई-कोई कहते हैं कि युद्ध भी ज़रूरी है। | യുദ്ധവും അത്യാവശ്യമാണെന്നു് ചിലർ പറയുന്നു. |
| जो कुछ कहो सोच-समझ कर कहो। | (നിങ്ങൾ) എന്തെങ്കിലും പറയുന്നതു് നല്ലവണ്ണം ആലോചിച്ചിട്ടു പറയൂ. |
| नौकरों ने आप से आप यह काम किया। | ഭൃത്യന്മാർ തന്നെത്താൻ ഈ ജോലി ചെയ്തു. |
| मैं जहाँ जहाँ जाता हूँ वहाँ वहाँ वह मेरे साथ जाता है। | ഞാൻ പോകുന്നിടത്തൊക്കെയും (ഞാൻ എവിടെ പോകുന്നുവോ അവിടെയെല്ലാം) അവനും എന്റെകൂടെ പോകുന്നു. |
| ज्यों ज्यों सूरज निकलता जाता है त्यों त्यों अँधेरा दूर होता जाता है। | സൂര്യൻ ഉദിച്ചുയരുന്തോറും ഇരുട്ടു് നശിച്ചു പൊയ്ക്കൊണ്ടിരിക്കുന്നു. |
| वह जब कभी मद्रास आता है मेरे साथ ठहरता है। | അവൻ എപ്പോഴെങ്കിലും മദ്രാസിൽ വരുമ്പോൾ എന്റെ കൂടെയാണു് താമസിക്കുന്നതു്. |
| वह चलते-चलते थक गया। | അവൻ നടന്നു നടന്നു ക്ഷീണിച്ചുപോയി. |

